# ക്രൈസ്തവ കാഹളം

നവംബർ 2014




ഭാരത സഭയ്ക്ക് അഭിമാന മുഹൂർത്തം



ദൈവത്തിന്റെ
മുന്തിരി തോട്ടത്തിൽ
നമുക്ക് വേല ചെയ്യാം



കുടുംബങ്ങളെ സഭ
അനുധാവനം ചെയ്യണം

## കുടുംബമഹത്ത്വം ഉയർത്തി വത്തിക്കാൻ സിനഡ്



വത്തിക്കാൻ
സിനഡ്
നൽകുന്ന
പ്രതീക്ഷകൾ

കുടുംബം
യാഥാർത്ഥ്യങ്ങളും
വെല്ലുവിളികളും

പരിശുദ്ധ
കന്യകാമറിയം
കുടുംബങ്ങൾക്ക്
മാതൃക

ഇറാക്കിൽ
നിന്നും
കണ്ണുനീർ
തോരാതെ

# രോഗികൾക്കൊരു സാന്ത്വനം

## തലസ്ഥാന നഗരിയിൽ
## തിരുവനന്തപുരം
## മേജർ അതിരൂപതയുടെ
## പുതിയ ജീവകാരുണ്യ സംരംഭം



മെഡിക്കൽ കോളേജിലും റീജണൽ കാൻസർ സെന്ററിലും
മറ്റു ആശുപത്രികളിലും ദൂരസ്ഥലങ്ങളിൽ നിന്നും വരുന്ന
രോഗികൾക്കും കൂട്ടിരുപ്പുകാർക്കും
സൗജന്യമായി താമസിക്കുവാനൊരിടം.

*കൂടുതൽ വിവരങ്ങൾക്ക് :* ഡയറക്ടർ
സാന്ത്വനം
ചാലക്കുഴി E-ലെയ്ൻ
പട്ടം, തിരുവനന്തപുരം
ഫോൺ 9496724078

ക്രൈസ്തവ കാഹളം
നവംബർ 2014
വാല്യം. 75 ലക്കം 11



**രക്ഷാധികാരി**
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ

**സഹരക്ഷാധികാരി**
ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്

**പ്രിന്റർ ആന്റ് പബ്ലിഷർ**
വെരി റവ. ഫാ. ജെയിംസ് പാറവിള

**എഡിറ്റർ**
റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ

**ചീഫ് എഡിറ്റർ**
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

**പത്രാധിപ സമിതി**
റവ. ഡോ. ജോൺ കൊച്ചുതുണ്ടിൽ
റവ. ഡോ. ഗിവർഗ്ഗീസ് കുറ്റിയിൽ ഒ.ഐ.സി
റവ. ഡോ. വർഗീസ് നടുതല
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം
ഡോ. ജിബി ഗീവർഗീസ്
പ്രൊഫ. ജോജു ജോൺ
ജോമി തോമസ്

**കവർ & ലേഔട്ട്**
www.fingraph.in

**പ്രിന്റിംഗ്**
സെന്റ് മേരീസ് പ്രസ്, പട്ടം

**വിലാസം**
ക്രൈസ്തവ കാഹളം
സമന്വയ, പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്
പട്ടം, തിരുവനന്തപുരം-4

# ഇതളുകളിൽ



*സ്ഥലപരിമിതി മൂലം ഈ ലക്കത്തിൽ പംക്തികൾ ചേർക്കുവാൻ കഴിഞ്ഞിട്ടില്ല*




# കൈയ്യടി ആർക്ക് വേണം!

കഴിഞ്ഞ ആഴ്ച്ച ഒരു വാർത്താ ചാനലിൽ ഒരു ചർച്ചാ പരിപാടിക്കു പോയിരുന്നു. വിഷയം ഈ ദിവസങ്ങളിൽ റോമിൽ നടന്ന കത്തോലിക്കാ സഭയുടെ സിനഡ്. സിനഡുമായി ബന്ധപ്പെട്ടു വന്ന രേഖകൾ കുറേയൊക്കെ ഇന്റർനെറ്റിൽ ഒന്നു നോക്കിയിട്ടാണ് പോയത്. പിന്നെ നമ്മുടെ നാട്ടിൽ കത്തോലിക്ക സഭയുമായി ബന്ധപ്പെട്ട ഏതു ചർച്ചയും അവസാനിക്കുന്നത് സ്വാശ്രയ കോളേജു വിഷയത്തിലും അഭയാ കേസിലും ആയിരിക്കുമെന്നതിനാൽ കൂടുതൽ വായിച്ചിട്ടും കാര്യമില്ല. ഇവിടെയും സ്ഥിതി മറിച്ചൊന്നായിരുന്നില്ല. ചർച്ച തുടങ്ങി കുറച്ചു കഴിഞ്ഞപ്പോഴാണ് കാര്യങ്ങൾ മനസ്സിലാകുന്നത്. സിനഡിൽ നടക്കാത്ത കാര്യങ്ങൾ നടന്നതുപോലെയാണ് വിഷയാവതാരകൻ പറയുന്നത്. ഉദാഹരണത്തിന് സ്വവർഗ്ഗാനുരാഗികളുടെ ഒരുമിച്ചുള്ള താമസം വിവാഹമായി സഭ അംഗീകരിക്കണമെന്ന് മാർപാപ്പാ സിനഡിൽ ആവശ്യപ്പെട്ടു. പാരമ്പര്യവാദികളായ ബിഷപ്പുമാർ പ്രസ്തുത നിർദ്ദേശം വോട്ടിനിട്ട് തള്ളി. ഇതിൽ മാർപാപ്പാ വളരെ ദു:ഖിതനാണ്. ഏതായാലും മാർപാപ്പാ തീവ്രദു:ഖത്താൽ ഭക്ഷണം കഴിച്ചില്ലായെന്നൊന്നും നമ്മുടെ ചാനലുകൾ പറഞ്ഞില്ല. ഭാഗ്യം. പക്ഷേ സത്യാവസ്ഥ എന്താണ്. മാർപാപ്പാ ഇങ്ങനെയൊരു കാര്യം സിനഡിൽ പറഞ്ഞിട്ടില്ല. പിന്നെ എങ്ങനെയാണ് വോട്ടിനിട്ട് തള്ളുന്നത്. ഒരു ജനാധിപത്യവും സഭയിലില്ലായെന്നാക്ഷേപിക്കുന്നവർ തന്നെ സഭയിലെ വോട്ടെടുപ്പിനെകുറിച്ച് വാതോരാതെ സംസാരിക്കുന്നു.

ഒരു കാര്യം പറയാതെ വയ്യ. ആര് വിചാരിച്ചാലും വിവാഹത്തിന്റെ ലക്ഷ്യങ്ങളും കുടുംബത്തിന്റെ നിർവ്വചനവും മാറ്റാനാകില്ല. സ്നേഹദായകവും ജീവദായകവുമായ വിവാഹത്തിന്റെ ഏതു ലക്ഷ്യമാണ് സ്വവർഗാനുരാഗത്തിൽ സാധിക്കുന്നത്. ഒന്നും ഇല്ല. എന്നു മാത്രവുമല്ല അതിനെ വിവാഹത്തോട് ചേർത്ത് ഉപമിക്കുവാൻ പോലും കഴിയില്ല. ഇതൊന്നും തുറന്നു പറയുവാൻ എല്ലാവർക്കും ഭയമാണ്. പക്ഷേ സഭക്ക് ഇതിനു മടിയില്ല, ഭയവുമില്ല. സഭ അവളുടെ പ്രവാചക ദൗത്യമാണ് നിർവ്വഹിക്കുന്നത്. മാർപാപ്പായുടെ പേരു പറഞ്ഞ് കണ്ണീരൊഴുക്കുന്ന ചാനലുകളുടെയും മാധ്യമങ്ങളുടെയും ലക്ഷ്യം യഥാർത്ഥത്തിൽ സിനഡോ അവിടെ നടന്ന ചർച്ചകളോ ആയിരുന്നില്ല. പിന്നെയോ അരാജകത്വത്തിന് കൂട്ടു നിൽക്കുവാൻ സഭ കാണുമോ എന്നതു മാത്രമായിരുന്നു. ആധുനിക മാധ്യമങ്ങൾ തുറന്നു വച്ച ചില ചിന്താധാരകൾ തന്നെയാണ് കുടുംബബന്ധങ്ങളെ അതിവേഗം തകർത്തത്. തിന്മയെ മുഴുവൻ മഹത്വവൽക്കരിക്കുന്ന സമീപനമാണ് മാധ്യമങ്ങൾ സ്വീകരിച്ചിരിക്കുന്നത്. വിവാഹവും കുടുംബവും കത്തോലിക്കാ സഭയുടെ മാത്രം കാര്യമല്ല. ഏതൊരു സമൂഹത്തിന്റെയും വിഷയമാണത്. പക്ഷേ ഇതു പറയുവാൻ സഭ മാത്രമേ മുന്നോട്ടുവരുന്നുള്ളൂ. എല്ലാവർക്കും കൈയ്യടി കിട്ടുന്ന കാര്യങ്ങൾ പറയുവാനാണ് താൽപ്പര്യം. ലോകത്തിന്റെ കൈയ്യടി ആർക്കു വേണം?

സ്നേഹത്തോടെ,

ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ
9447661943



# കുടുംബങ്ങൾ; മനുഷ്യകുലത്തിന്റെ നിലനില്പ്പിനാവശ്യം

റോമിൽ പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപാപ്പ വിളിച്ചുകൂട്ടിയ അസാധാരണ സിനഡ് കഴിഞ്ഞ് ഞാൻ മടങ്ങി എത്തിയതേയുള്ളൂ. പരിശുദ്ധ പിതാവിന്റെ സാന്നിദ്ധ്യത്തിൽ ലോകത്തിലെ വിവിധ ഭൂഖണ്ഡങ്ങളിൽ നിന്നുള്ള പിതാക്കന്മാർ കഴിഞ്ഞ രണ്ട് ആഴ്ചകളിലായി നടത്തിയ ഗൗരവതരമായ ചർച്ചകൾ ഉരുത്തിരിഞ്ഞ അഭിപ്രായങ്ങൾ, ഉൾക്കാഴ്ചകൾ, ബോധ്യങ്ങൾ വിശിഷ്യാ പ്രാർത്ഥന മനസിന് പ്രതീക്ഷകളും പ്രത്യാശയും നൽകുന്നു. നമ്മുടെ കുടുംബങ്ങൾ, അത് നിലനിൽക്കുക തന്നെ ചെയ്യണം!. കുടുംബങ്ങൾ സഭയുടെ മാത്രമല്ല. ഏതൊരു പരിഷ്കൃത സമൂഹത്തിന്റെയും അടിസ്ഥാനമാണ്. അത് ഇല്ലാതായാൽ രാജ്യങ്ങൾ തകരും, സമൂഹങ്ങൾ ഇല്ലാതാകും, സംസ്കാരങ്ങൾ അവസാനിക്കും. ഈ ബോധ്യം സഭ എക്കാലത്തും ഹൃദയത്തിൽ വഹിക്കുന്നു. ഈ സിനഡ് വഴി സഭ ലോകത്തോടുള്ള അതിന്റെ ഉത്തരവാദിത്വമാണ് നിർവ്വഹിക്കുന്നത്. കുടുംബങ്ങളെ തകർക്കുന്ന പ്രവണതകൾ ലോകത്ത് കൂടുതൽ ശക്തി പ്രാപിക്കുമ്പോൾ അവിടെ ശരിയായ ദിശാബോധം നൽകുവാൻ സഭക്ക് ഉത്തരവാദിത്വമുണ്ട്.

കുടുംബം നമ്മുടെ എല്ലാ സംവിധാനങ്ങളുടെയും അടിസ്ഥാന ഘടകമാണ്. ഭാര്യ, ഭർത്താവ്, മക്കൾ ഈ ഘടകങ്ങളെ മാറ്റിനിർത്തി കുടുംബമെന്ന സംവിധാനത്തെക്കുറിച്ച് ചിന്തിക്കുവാൻ നമുക്ക് സാധിക്കില്ല. വിവാഹത്തിന്റെ ലക്ഷ്യവും കുടുംബത്തിന്റെ നിർവ്വചനവും ഒരേ നാണയത്തിന്റെ രണ്ട് വശങ്ങളാണ്. വിവാഹം സ്നേഹദായകവും ജീവദായകവുമാണ്. ഭാര്യാഭർത്താക്കന്മാർ തമ്മിൽ വിവാഹ കൂദാശ വഴി രൂപപ്പെടുന്ന സ്നേഹബന്ധം. ആ ബന്ധത്തിൽ നിന്നും ഉത്ഭവിക്കുന്ന ജീവൻ - മക്കൾ. പുതിയ പ്രവണതകളുടെ വക്താക്കൾ ഈ കാര്യങ്ങളിൽ മൗനം പാലിക്കുന്നു. ഇവിടെ അവർക്ക് മൗനമല്ലാതെ മറ്റ് പോംവഴികളില്ല. കാരണം അവരുടെ വാദഗതികൾ സ്വാർത്ഥതയിൽ കെട്ടിപൊക്കിയതാണ്. ഒരുമിച്ചു താമസിക്കാം, വിവാഹം വേണ്ട. വിവാഹമാകാം മക്കൾ വേണ്ട, അല്ലെങ്കിൽ കുടുംബം വേണ്ടാ. സമൂഹത്തെക്കുറിച്ചുള്ള ധാരണകൾ നഷ്ടപ്പെടുകയും സ്വന്തം കാര്യങ്ങൾക്കപ്പുറത്ത് ഒന്നുമില്ലായെന്ന് കരുതുന്നവർക്കും മാത്രമേ ഇത്തരത്തിൽ ചിന്തിക്കുവാൻ കഴിയുകയുള്ളൂ.

കുടുംബ സംവിധാനങ്ങളെ തകർക്കുന്ന പ്രവണതകളെ നാം കണ്ടില്ലെന്നു നടിക്കരുത്. നാം ജീവിക്കുന്ന സമൂഹങ്ങളിൽ കാണുന്ന ചില യാഥാർത്ഥ്യങ്ങളാണിവ. മനുഷ്യൻ സ്വാർത്ഥതയോടെ ചിന്തിക്കുന്നതുകൊണ്ടാണ് ഇവ കൂടുതൽ ശക്തി പ്രാപിക്കുന്നത്. പക്ഷേ മനുഷ്യനിൽ സ്വാർത്ഥത കൂടുന്നതുകൊണ്ട് അവനിലെ വ്യക്തിയെ തിരസ്കരിക്കുവാൻ നമുക്ക് കഴിയില്ല. അവരെയും സഭയുടെ കാര്യങ്ങളിൽ നിന്ന്, ദൈവത്തിന്റെ കാരുണ്യത്തിൽ നിന്ന് നമുക്ക് ഒഴിവാക്കാൻ സാധിക്കുകയില്ല. അതിൽ തെറ്റിദ്ധാരണകൾ വേണ്ട. ഇത്തരം പ്രവണതകളെ കുടുംബവും വിവാഹവുമായി ഒരിക്കലും താരതമ്യം ചെയ്യുവാൻ പോലും സാധിക്കില്ല. പക്ഷേ ഇവർക്കും അജപാലനപരമായ ശ്രദ്ധയും ദൈവകാരുണ്യവും നൽകേണ്ടതായിട്ടുണ്ട്.

ചുരുക്കത്തിൽ നമ്മുടെ കുടുംബങ്ങളെ പരിപാലിച്ച് സംരക്ഷിക്കേണ്ടത് ഏറ്റവും അനിവാര്യമായ ഒന്നാണ്. നമ്മുടെ കാലഘട്ടവും ഭാവിതലമുറയും സമൂഹവും സഭയും നിലനിൽക്കേണ്ടത് കുടുംബങ്ങളിലൂടെയാണ്. അവിടയാണല്ലോ കർത്തവായ യേശുവിന്റെ തിരുച്ചോരയാൽ തളിക്കപ്പെട്ട സഭ യുടെ ഏറ്റം ചെറിയ പതിപ്പ് (ഗാർഹിക സഭ) കാണപ്പെടുന്നത്.

നിങ്ങളുടെ പിതാവ്,

+Baselios Cleemis,

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



# ഭാരതസഭയ്ക്ക് വീണ്ടും അഭിമാനമുഹൂർത്തം

കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ
(പ്രസിഡന്റ്, കാത്തലിക് ബിഷപ്സ് കോൺഫറൻസ് ഓഫ് ഇന്ത്യ)

2014 നവംബർ 23, വത്തിക്കാനിലെ സെന്റ് പീറ്റേഴ്സ് സ്ക്വയറിൽ വിശുദ്ധ പത്രോസിന്റെ ബസിലിക്കായുടെ ബാൽക്കണിയിൽ ഭാരതസഭയ്ക്ക് അഭിമാനമായ വിശുദ്ധ കുറിയാക്കോസ് ഏലിയാസ് ചാവറയുടെയും, വിശുദ്ധ എവുപ്രാസിയാമ്മയുടെയും ഛായാചിത്രങ്ങൾ മാർപാപ്പാ അനാവരണം ചെയ്യും. അഭിമാനത്താലും നന്ദിയാലും ഭാരതസഭ ലോകത്തിന്റെ മുന്നിൽ നിൽക്കും. ദൈവം നൽകിയ വലിയ കൃപയുടെ മുമ്പിൽ സന്തോഷത്തിന്റെ അശ്രുകണങ്ങളുമായി ഭാരതസഭ നമസ്കരിക്കും.

വിശുദ്ധ ചാവറയച്ചന്റെയും വിശുദ്ധ എവുപ്രാസിയാമ്മയുടെയും വിശുദ്ധ പദവിയിലേക്കുള്ളനാമകരണനടപടികൾ ആരംഭിച്ചിട്ട് ഏറെ നാളുകളായി. നീണ്ട പ്രാർത്ഥനയുടെ ഉത്തരമായി സർവ്വശക്തനായ ദൈവം അവരുടെ മധ്യസ്ഥത വഴി വലിയ അടയാളങ്ങൾ നൽകി. മനുഷ്യബുദ്ധി ദൈവിക ഇടപെടലുകൾക്കായി വഴിമാറി നിന്നു. അങ്ങനെ അവർ ഇരുവരും അനേകർക്ക് മധ്യസ്ഥരായി തീർന്നു.

1805 ഫെബ്രുവരി 10 ന് ജനിച്ച കുറിയാക്കോസ് ഏലിയാസ് 1829-ൽ ഒരു വൈദികനായി അഭിഷേകം ചെയ്യപ്പെട്ടു. 1855-ൽ സി.എം.ഐ സന്യാസസമൂഹത്തിന് തുടക്കം കുറിച്ചു. സഭയുടെ നവീകരണത്തിന് അദ്ദേഹം നൽകിയ സംഭാവനകൾ എക്കാലത്തും നിലനിൽക്കുന്നതാണ്. വിദ്യാഭ്യാസത്തിലൂടെ മാത്രമേ സമൂഹ പുരോഗതി ഉണ്ടാവുകയുള്ളൂവെന്ന് ചാവറയച്ചൻ ഉറച്ച് വിശ്വസിച്ചു. സാമൂഹികമായ ഉച്ചനീചത്വങ്ങൾ ശക്തമായിരുന്ന ആ കാലഘട്ടത്തിൽ എല്ലാവിഭാഗങ്ങളിലും പ്പെട്ടവർക്ക് ഒരുമിച്ചിരുന്ന് പഠിക്കുവാൻ സാഹചര്യമില്ലായിരുന്നു. പള്ളിയോടുചേർന്ന് പള്ളൂക്കൂടങ്ങൾ സ്ഥാപിക്കുകയെന്ന വലിയ ചിന്തയ്ക്കുപിന്നിൽ തൊട്ടുകൂടായ്മ എന്ന വലിയ തിന്മയെ ഉന്മൂലനം ചെയ്യുകയെന്ന ലക്ഷ്യവും ഉണ്ടായിരുന്നു.

കേരളത്തിലെ ആദ്യത്തെ സംസ്കൃത സ്കൂൾ ആരംഭിച്ചത് ചാവറയച്ചനാണ്. ഭാരതസംസ്കാരത്തെ കൂടുതൽ ആഴത്തിൽ സ്വായത്തമാക്കണമെങ്കിൽ സംസ്കൃതഭാഷ പഠിക്കണമെന്ന് അദ്ദേഹത്തിനറിയാമായിരുന്നു. വിദ്യാഭ്യാസം സാർവ്വത്രികമാക്കിയാൽ മാത്രമേ നമ്മുടെ നാട്ടിൽ പുരോഗതിയുണ്ടാവുകയുള്ളൂവെന്ന് അദ്ദേഹം വിശ്വസിച്ചു. എല്ലാ അർത്ഥത്തിലും ചാവറയച്ചൻ ഒരു സാമൂഹിക പരിഷ്കർത്താവായിരുന്നു. അതേ സമയം അദ്ദേഹം ദൈവസ്നേഹസ്മരണയിൽ നിരന്തരം ഉജ്ജ്വലച്ചിരുന്ന ഒരു ജീവിതത്തിന്റെ ഉടമയായിരുന്നു. ദൈവസ്നേഹത്തിൽ നിന്നും അകലുന്ന നിമിഷങ്ങളെയോർത്ത് നിരന്തരം അനുതപിച്ചിരുന്ന ഒരു സന്യാസവര്യനായിരുന്നു അദ്ദേഹം. പുണ്യജീവിതത്തിൽ അദ്ദേഹം നിരന്തരം വളർന്ന് മുന്നേറി.

1877 ഒക്ടോബർ 7-ാം തീയതി ജനിച്ച റോസാ എലവുത്തിങ്കൽ 1900 മെയ് 24 ന് എവുപ്രാസിയ എന്ന സന്യാസനാമത്തിൽ തന്റെ സമർപ്പിത ജീവിതം ഔദ്യോഗികമായി ആരംഭിച്ചു. കർമ്മലീത്താ സന്യാസിനീ സമൂഹത്തിന്റെ ആദ്ധ്യാത്മികതയിലും വിശുദ്ധിയിലും ഈ സമർപ്പിത തന്നെത്തന്നെ പ്രതിഷ്ഠിച്ചു. ചെറുപ്പത്തിൽ തന്നെ അനാരോഗ്യം തളർത്തിയെങ്കിലും ആ മനസ്സിൽ നിറഞ്ഞ ദൈവസ്നേഹത്തെ തളർത്തുവാൻ ആർക്കും കഴിഞ്ഞില്ല. സമൂഹം അവളെ ഭരമേൽപ്പിച്ച എല്ലാ ഉത്തരവാദിത്വങ്ങളും സന്തോഷപൂർവ്വം നിർവ്വഹിക്കുകയും അതിനൊപ്പം നിരന്തരമായ പ്രാർത്ഥനയിലും ധ്യാനത്തിലും ആത്മവിശുദ്ധീകരണത്തിനുള്ള ഭക്താഭ്യാസങ്ങളിലും തീവ്രമായ ദൈവസ്നേഹത്തോടെ പങ്കെടുക്കുകയും ചെയ്തു. പരിശുദ്ധ ദൈവമാതാവിനോടുള്ള എവുപ്രാസിയാമ്മയുടെ ഭക്തി സവിശേഷമായിരുന്നു. 1952 ആഗസ്റ്റ് 29 ന് ആ പുണ്യജീവിതം സ്വർഗ്ഗപ്രവേശനം നടത്തി.

വിശുദ്ധ ജീവിതങ്ങൾ ലോകത്തിന്റെ മുന്നിൽ വയ്ക്കുന്ന സന്ദേശം നമ്മെ ചിന്തിപ്പിക്കേണ്ടതാണ്. ലോകം വച്ചുനീട്ടുന്ന സുഖസൗകര്യങ്ങൾ ആസ്വദിച്ച് ലോകത്തിന് അനുരൂപരായി ജീവിക്കുന്നതിന് വലിയ പ്രയാസമില്ല. എന്നാൽ അതല്ല യഥാർത്ഥത്തിലുള്ള ജീവിതം എന്ന തിരിച്ചറിവിൽ ദൈവത്തോടു ചേർന്ന് ജീവിക്കുവാൻ ആഗ്രഹിക്കുമ്പോഴാണ് ത്യാഗം എടുക്കേണ്ടതായി വരിക. നമുക്കെല്ലാവർക്കും ഈ ജീവിതക്രമത്തിലേക്കുള്ള വിളിയാണ് ലഭിച്ചിരിക്കുന്നത്. നാം ജീവിക്കുന്ന കാലഘട്ടം എല്ലാ പ്രതിസന്ധികളിലൂടെയുമാണ് കടന്നുപോകുന്നത്. എന്നാൽ അതിനേക്കാൾ വലുതാണ് ദൈവവും ദൈവത്തിലുള്ള വിശ്വാസവും. ലോക രക്ഷകനായ യേശുക്രിസ്തുവിലുള്ള ആഴമായ സ്നേഹത്തിൽ നിലനിൽക്കുവാൻ വിശുദ്ധർക്ക് കഴിയുന്നു. ഉത്ഥിതനായ യേശു തന്റെ ശിഷ്യൻമാർക്ക് നൽകുന്ന ആനന്ദവും പ്രത്യാശയും വിശുദ്ധരിൽ നിറയുന്നു. ഇവ അവരിൽ നിന്നും എടുക്കുവാൻ ആർക്കും കഴിയില്ല. ഈ ആനന്ദത്തിലും പ്രത്യാശയിലും അവർ നമ്മെ നയിക്കുന്നു. വിശുദ്ധ ചാവറയച്ചനും വിശുദ്ധ എവുപ്രാസിയാമ്മയും ഈ പ്രത്യാശയാണ് നമുക്ക് നൽകുന്നത്.

കേരളസഭ വിശുദ്ധ അൽഫോൺസായെ സാർവ്വത്രികസഭയ്ക്ക് നൽകി. ഇന്നിതാ വിശുദ്ധ ചാവറയച്ചനെയും വിശുദ്ധ എവുപ്രാസിയായേയും. ഇനിയും സന്തോഷത്തിന്റെ അനുഭവങ്ങൾക്കായി സഭാമക്കൾ കാത്തിരിക്കുന്നു. വാഴ്ത്തപ്പെട്ട കുഞ്ഞച്ചൻ, വാഴ്ത്തപ്പെട്ട മറിയംത്രേസ്യാ, ധന്യൻ കദളിക്കാട്ടിലച്ചൻ, ദൈവദാസൻ മാർ ഈവാനിയോസ്.... നീളുന്ന ഒരു നിരതന്നെയുണ്ട് കേരളസഭയ്ക്ക് എന്നും അഭിമാനിക്കുവാൻ.





## കവർ സ്റ്റോറി

# ദൈവത്തിന്റെ മുന്തിരിത്തോപ്പിനെ പരിപോഷിപ്പിക്കാം

പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ



റോമിൽ നടന്ന സിനഡിന് ആമുഖമായുള്ള വിശുദ്ധ കുർബാന മദ്ധ്യേ നടത്തിയ വചന പ്രഘോഷണം

ഇന്ന് ഏശയ്യാ പ്രവാചകനും വിശുദ്ധ സുവിശേഷവും കർത്താവിന്റെ മുന്തിരിത്തോട്ടത്തെ കുറിച്ചുള്ള ചിത്രമാണ് അവതരിപ്പിക്കുന്നത്. കർത്താവിന്റെ മുന്തിരിത്തോപ്പ് അവന്റെ സ്വപ്ന മാണ്. ഒരു കർഷകൻ തന്റെ മുന്തിരിത്തോട്ടം പരിപാലിക്കുന്നതുപോലെ അവന്റെ സ്നേഹം മുഴുവൻ നൽകി അവൻ താലോലിക്കുന്ന (പരിപോഷിപ്പിക്കുന്ന) പദ്ധതിയാണിത്. മുന്തിരി ഒത്തിരി പരിപാലനയും ശ്രദ്ധയും ആവശ്യമുള്ള ചെടിയാണ്. ദൈവത്തിന്റെ സ്വപ്നം അവന്റെ ജനമാണ്. ധാരാളമായി നീതിയുടെ ഫലങ്ങൾ പുറപ്പെടുവിക്കുന്ന വിശുദ്ധ ജനമായി മാറുന്നതിന് അവൻ തന്റെ ക്ഷമാപൂർണ്ണവും വിശ്വസ്തവുമായ സ്നേഹത്താൽ അതിനെ നടുകയും പരിപാലി ക്കുകയും ചെയ്തു.

എന്നാൽ ഏശയ്യായുടെ പ്രവചനത്തിലും ഈശോയുടെ ഉപമയിലും ദൈവത്തിന്റെ പദ്ധതി തകർക്കപ്പെട്ടു. ഏശയ്യാ പറയുന്നു ''അവൻ ഒത്തിരി സ്നേഹിക്കുകയും പരിപോഷിപ്പിക്കുകയും ചെയ്ത മുന്തിരി കാട്ടുമുന്തിരിങ്ങകൾ നൽകി'' എന്ന് (5:2,4). ''ദൈവം നീതിക്കുവേണ്ടി കാത്തിരുന്നു. ഫലമോ രക്തച്ചൊരിച്ചിൽ മാത്രം! ധർമ്മനിഷ്ഠക്ക് പകരം നീതി നിഷേധിക്കപ്പെട്ടവരുടെ നിലവിളി'' (ഏശ 5:7). സുവിശേഷത്തിൽ കൃഷിക്കാർ തന്നെയാണ് കർത്താവിന്റെ പദ്ധതി നശിപ്പിച്ചത്. അവർ അവരുടെ ഉത്തരവാദിത്വം ചെയ്യേണ്ടതിന് പകരം സ്വന്തം ഇഷ്ടങ്ങൾ അന്വേഷിച്ചു. ഈശോയുടെ ഉപമയിൽ പ്രധാനപുരോഹിതരെയും ജനപ്രമാണികളെ യുമാണ് അഭിസംബോധന ചെയ്യുന്നത്. മറ്റൊര ർത്ഥത്തിൽ പറഞ്ഞാൽ വിദഗ്ധരെയും ഭരണാ ധികാരികളെയും. തന്റെ സ്വപ്നത്തെ, തന്റെ പ്രിയപ്പെട്ട ജനത്തെ പരിപാലിക്കുന്നതിനും പരിപോഷിപ്പിക്കുന്നതിനും കൃഷിയിടങ്ങളിലെ മൃഗങ്ങളിൽ നിന്നും സംരക്ഷിക്കുന്നതിനുമായി പ്രത്യേകമായി ഇവരെ ഭരമേൽപ്പിച്ചു. മുന്തിരിത്തോ

ട്ടത്തെ തങ്ങളുടെ കഠിനാധ്വാനം കൊണ്ടും ക്രിയാത്മകത കൊണ്ടും സ്വാതന്ത്ര്യം കൊണ്ടും പരിപോഷിപ്പിക്കുക എന്നതാണ് നേതാക്കന്മാരുടെ ജോലി. ഈശോ പറയുന്നു, ഈ കൃഷിക്കാർ മുന്തിരിത്തോട്ടം കയ്യടക്കി. തങ്ങളുടെ അഹങ്കാരം കൊണ്ടും അത്യാഗ്രഹം കൊണ്ടും അതിനോട് തങ്ങൾക്കിഷ്ടമുള്ളത് ചെയ്യാൻ തുടങ്ങി. അങ്ങനെ തെരഞ്ഞെടുക്കപ്പെട്ട തന്റെ ജനത്തിന് വേണ്ടിയുള്ള ദൈവത്തിന്റെ പദ്ധതിയെ അവർ തടസ്സപ്പെടുത്തി. അത്യാഗ്രഹത്തിന്റെ പ്രലോഭനം എന്നും ഉണ്ട്. എസെക്കിയേലിന്റെ ഇടയന്മാരെക്കുറിച്ചുള്ള പ്രവചനത്തിലും ഇത് നാം കണ്ടുമുട്ടുന്നു (എസ: 34). ഇതിന് വിശുദ്ധ അഗസ്തീനോസ് കൊടുത്ത വ്യാഖ്യാനം ഇപ്പോൾ യാമപ്രാർത്ഥനയിൽ നാം പുനർവായിച്ചു. പണത്തിനും അധികാരത്തിനും വേണ്ടിയുള്ള അത്യാഗ്രഹം. ഈ അത്യാഗ്രഹത്തിന്റെ പൂർത്തിക്കായി ദുഷ്ടന്മാരായ ഇടയന്മാർ മറ്റുള്ളവരുടെ ചുമലിൽ വഹിക്കാൻ പറ്റാത്ത ഭാരങ്ങൾ വച്ചുകൊടുത്തു. എന്നാൽ സഹായിക്കാൻ ചെറുവിരൽപോലുമനക്കുന്നില്ല (മത്താ: 23:4).

നമ്മളും ഈ മെത്രാൻ സിനഡിൽ ദൈവത്തിന്റെ മുന്തിരിത്തോട്ടത്തിനായി വേല ചെയ്യാൻ വിളിക്കപ്പെട്ടിരിക്കുന്നു. സിനഡ് ബുദ്ധിപരവും മനോഹരവുമായ ആശയങ്ങൾ അവതരിപ്പിക്കുന്നതിനും, ആരാണ് കൂടുതൽ ബുദ്ധിമാൻ എന്ന് കണ്ടെത്തുന്നതിനും വേണ്ടിയുള്ളതല്ല. പിന്നെയോ ദൈവത്തിന്റെ മുന്തിരിത്തോപ്പിനെ കൂടുതൽ പരിപോഷിപ്പിക്കുന്നതിനും പരിപാലിക്കുന്നതിനും വേണ്ടിയാണ്. ദൈവത്തിന്റെ സ്വപ്നം അതായത് തന്റെ ജനത്തിന് വേണ്ടിയുള്ള സ്നേഹ പദ്ധതി സാക്ഷാത്കരിക്കാൻ സഹായിക്കുക എന്നതാണ്. ഈ പശ്ചാത്തലത്തിൽ ആദിമുതൽ മനുഷ്യവർഗ്ഗത്തിനു വേണ്ടിയുള്ള ദൈവത്തിന്റെ സ്നേഹപദ്ധതിയുടെ അവിഭാജ്യ ഘടകമായ കുടുംബങ്ങളെ പരിപോഷിപ്പിക്കാൻ കർത്താവ് നമ്മെ ക്ഷണിക്കുന്നു.

നമ്മളും പാപികളാണ്. മനുഷ്യ ഹൃദയങ്ങളിൽ എപ്പോഴുമുള്ള അത്യാഗ്രഹം മൂലം മുന്തിരിത്തോട്ടം കയ്യടക്കുക എന്ന പ്രലോഭനത്തിന് നമ്മളും വിധേയരാകാൻ സാധ്യതകളുണ്ട്. ദൈവത്തിന്റെ പദ്ധതിയും അവന്റെ ചില ദാസന്മാരുടെ (ശുശ്രൂഷകരുടെ) കപടതയും നിരന്തരം ഏറ്റുമുട്ടലിലാണ്. പരിശുദ്ധാത്മാവിനാൽ നയിക്കപ്പെടാൻ നാം പരാജയപ്പെട്ടുപോകുന്നുവെങ്കിൽ ദൈവത്തിന്റെ സ്വപ്നത്തെ അത് പരാജയപ്പെടുത്തും. പരിശുദ്ധാത്മാവ് അറിവിനെ അതിലംഘിക്കുന്ന വിജ്ഞാനം നൽകുകയും ആധികാരികമായ സ്വാതന്ത്ര്യത്തോടും എളിമയുള്ള ക്രിയാത്മകതയോടും ഔദാര്യപൂർവ്വം ശുശ്രൂഷ ചെയ്യുന്നതിന് നമ്മെ ശക്തരാക്കുകയും ചെയ്യുന്നു.

എന്റെ സുന്നഹദോസ് സഹോദരന്മാരേ, മുന്തിരിത്തോപ്പിനെ പരിപോഷിപ്പിക്കുകയും പരിപാലിക്കുകയും ചെയ്യുന്ന നല്ല ശുശ്രൂഷ ചെയ്യുന്നതിന് എല്ലാ ധാരണയെയും അതിലംഘിക്കുന്ന ദൈവത്തിന്റെ സമാധാനത്തിൽ (ഫിലി 4:7) നിങ്ങളുടെ ഹൃദയങ്ങളെയും മനസ്സിനെയും ക്രിസ്തുവിൽ സൂക്ഷിക്കുവിൻ. ഇതുമൂലം ദൈവരാജ്യത്തിന്റെ ഫലങ്ങൾ പുറപ്പെടുവിക്കുന്ന ദൈവത്തിന്റെ സ്വന്തമായ ഒരു വിശുദ്ധ ജനത്തെ രൂപീകരിക്കുന്നതിന് നമ്മുടെ ചിന്തകളും പദ്ധതികളും ദൈവത്തിന്റെ പദ്ധതിയുമായി യോജിക്കും.





കവർ സ്റ്റോറി

# കുടുംബത്തിന്റെ സുവിശേഷവത്കരണം

*റോമിൽ നടന്ന സിനഡിൽ മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ മേജർ ആർച്ച്ബിഷപ്പ്-കാതോലിക്കോസും ഭാരത കത്തോലിക്കാ മെത്രാൻ സംഘത്തിന്റെ പ്രസിഡന്റുമായ കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ നടത്തിയ പ്രസംഗം.*

ഈ പ്രത്യേക സിനഡിന്റെ വിഷയമായി അവതരിപ്പിക്കപ്പെടുന്ന കുടുംബം ഒരു അടിസ്ഥാന മനുഷ്യസമൂഹമാണ്. യഥാർത്ഥത്തിൽ സുവിശേഷ മൂല്യങ്ങൾ ജീവിക്കുന്നതിനും സ്വാംശീകരിക്കുന്നതിനും, സുവിശേഷത്തിന്റെ ആനന്ദം പ്രസരിപ്പിക്കുന്നതിനുമുള്ള സവിശേഷമായ ഇടമാണ് അത് (സുവിശേഷത്തിന്റെ ആനന്ദം). കുടുംബം ക്രിസ്തീയ വിശ്വാസ വിനിമയത്തിനുള്ള പ്രഥമവും ഏറ്റവും ഫലപ്രദവുമായ സ്ഥലമാണ്. ഈ അസാധാരണ സുനഹദോസിന്റെ ക്രമീകരണത്തിനുള്ള നിർദ്ദേശങ്ങൾ അടിസ്ഥാനമാക്കി ഈ ചെറിയ അവതരണത്തിലൂടെ സീറോ മലങ്കര കത്തോലിക്കാ സഭയുടെ അപ്പസ്തോലിക പാരമ്പര്യമനുസരിച്ച് (മാർതോമാ ക്രിസ്ത്യാനികളുടെ പാരമ്പര്യം) കുടുംബത്തെ ക്കുറിച്ചുള്ള ചില വിചിന്തനങ്ങൾ പങ്കുവെയ്ക്കുവാനാണ് ഞാൻ ആഗ്രഹിക്കുന്നത്.

മലങ്കര സുറിയാനി കത്തോലിക്കാസഭയിൽ കുടുംബജീവിതം അടിയുറച്ചിരിക്കുന്നത് ആഴത്തിലുള്ളമതാത്മകവും ആത്മീയവുമായ ക്രിസ്തീയ മൂല്യങ്ങളിലാണ്. മാർതോമാ ക്രിസ്തീയ സമൂഹത്തിന്റെ അപ്പസ്തോലിക പാരമ്പര്യത്തിലൂടെ കൈമാറികിട്ടിയ ക്രിസ്തീയ വിശ്വാസത്തിന്റെയും ഞങ്ങളുടെ സഭയുടെ പൗരസ്ത്യ ആരാധനാ പാരമ്പര്യത്തിന്റെയും വെളിച്ചത്തിലാണ് ഇത് ജീവിക്കുന്നത്. ഇന്ത്യയിലെ മാർതോമാ ക്രിസ്ത്യാനികളുടെ ഇടയിൽ കുടുംബത്തിന്റെ തനിമയും സനാതന മൂല്യവും തീക്ഷ്ണതയോടെ താലോലിക്കപ്പെടുകയും സംരക്ഷിക്കപ്പെടുകയും ചെയ്യുന്നു. ബുദ്ധിമുട്ടുകൾ നിറഞ്ഞ നമ്മുടെ കാലത്ത് പോലും അനേകം ആളുകൾ പ്രത്യേകിച്ച് യുവാക്കൾ സ്ഥിരതയുള്ളതും ശാശ്വതവുമായ ബന്ധങ്ങളെ വിലമതിക്കുകയും വിവാഹത്തിലൂടെ ഒരു കുടുംബം രൂപീകരിക്കുവാൻ യഥാർത്ഥത്തിൽ ആഗ്രഹിക്കുകയും ചെയ്യുന്നു. പ്രവർത്തനരേഖ (Instrumentum Labori no.45). വൈവാഹിക സ്നേഹത്തിന്റെയും കുടുംബബന്ധത്തിന്റെയും സ്ഥിരത മഹത്തരമായ ഒരു സാമൂഹിക ആത്മീയമൂല്യമായി ഭാരത സംസ്കാരം ഉയർത്തിപിടിക്കുന്നു. ആഗോളവത്കരണത്തിന്റെ ശക്തമായ തിരമാലകൾക്കിടയിൽ പോലും ഞങ്ങളുടെ കുടുംബങ്ങൾ ക്രിസ്തീയ വിവാഹത്തിന്റെ അവിഭാജ്യതയ്ക്ക് സാക്ഷ്യം വഹിച്ചുകൊണ്ടും അതിലെ അംഗങ്ങൾക്ക് ആത്മീയ വളർച്ചയ്ക്കാവശ്യമായ സാഹചര്യം ഒരുക്കിക്കൊണ്ടും ഒരു സ്ഥിരത പ്രകടമാക്കുന്നു.

മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ മതബോധന, അജപാലന ജീവിതത്തിലെ അടിസ്ഥാന ഘടകമായ വിശ്വാസരൂപീകരണം പ്രഥമമായും കുടുംബങ്ങളിലൂടെയാണ് നടക്കുന്നത്. സമകാലീന വിദ്യാഭ്യാസ പ്രതിസന്ധിയുമായി ബന്ധപ്പെട്ടിരുന്ന ആത്മീയ പ്രതിസന്ധി കുടുംബജീവിതത്തിലെ പ്രതിസന്ധികൾക്ക് ഏറെകുറെ കാരണമായിട്ടുണ്ട്.

വിവിധ സംസ്കാരങ്ങളുടെ മനോഹരമായ സൗധമെന്നും മതങ്ങളുടെ ഭൂമിയെന്നുമാണ് ഇന്ത്യ അറിയപ്പെടുന്നത്. ഇന്ത്യയിലെ ഏറ്റവും പുരാതനവും മുഖ്യവുമായ ഹിന്ദുമതത്തോടൊപ്പം ബുദ്ധമതം, ജൈനമതം, സിക്ക് മതം എന്നിവ ജന്മമെടുത്തതും ഇന്ത്യയിലാണ്. ഉത്ഭവത്തിന് ശേഷം ഇന്ത്യയിലേക്ക് സ്വാഗതം ചെയ്യപ്പെട്ട ക്രിസ്തുമതത്തോടും ഇസ്ലാംമതത്തോടുമൊപ്പം ഈ മതങ്ങൾ ഇന്ത്യയിൽ ഒന്നിച്ചുവളർന്നു. ഇന്ത്യയിലെ കത്തോലിക്കരും അകത്തോലിക്കരുമായ മാർതോമാ ക്രിസ്ത്യാനികൾ മതങ്ങളുടെ ബഹുത്വങ്ങൾക്കിടയിൽ ലഹളകളുടെയോ

സാമൂഹ്യ സ്പർദ്ധയുടെയോ വലിയ സംഭവങ്ങൾ ഒന്നും കൂടാതെ തങ്ങളുടെ ക്രിസ്തീയ പാരമ്പര്യം സംരക്ഷിച്ചുകൊണ്ട് സമാധാനത്തോടെ ജീവിച്ച് പോകുന്നു. ഇന്ത്യൻ സംസ്കാരത്തിലും ക്രിസ്തീയ സംസ്കാരത്തിലും കുടുംബമെന്നത് വ്യക്തികളുടെ വ്യക്തിപരമായ ഒരു കാര്യം അല്ല പിന്നെയോ പരസ്പരം ബന്ധപ്പെട്ട് കിടക്കുന്ന ഒരു സംവിധാനത്തിന്റെ ഒരു ഘടകമാണ്. ഇപ്പോഴത്തെ അണുകുടുംബങ്ങളിലേയ്ക്കുള്ള ചായ്‌വുകൾക്കിടയിലും വലിയ കുടുംബ വ്യവസ്ഥയുടെ മൂല്യങ്ങൾ ഇന്ത്യയിൽ ഇന്നും നിലനിൽക്കുന്നു. ഓരോ കുഞ്ഞും അണുകുടുംബങ്ങളുടെ ഇടുങ്ങിയ അതിർവരമ്പുകളെ ലംഘിച്ചുകൊണ്ട് വിശാലമായ പരിതസ്ഥിതിയിലേയ്ക്ക് ജനിച്ച് വീഴുകയും വളർത്തപ്പെടുകയും ചെയ്യുന്നു. കുടുംബത്തെ കുറിച്ചുള്ള ഇന്ത്യൻ സംസ്കാരത്തിന്റെ ശരിയായ കാഴ്ചപ്പാട് നമുക്ക് മനസ്സിലാകുന്നത് 'ബലി'യുടെ പശ്ചാത്തലത്തിലാണ്. സമസ്ത സൃഷ്ടിയുടെയും നിലനിൽപിന്റെ താളക്രമം (ധർമ്മ) സംരക്ഷിക്കുവാനുള്ള കടമയാണ് ഓരോ പുരുഷനും സ്ത്രീയ്ക്കും വിവാഹത്തിലൂടെ ലഭിക്കുന്നത്. സ്വയം നൽകുന്നതിലൂടെയും അല്ലെങ്കിൽ സ്വയം പരിത്യാഗത്തിന്റെ ഒരു ജീവിതത്തിലൂടെയുമാണ് കുടുംബാംഗങ്ങൾ മനുഷ്യസമൂഹത്തിന്റെയും ഈ പ്രപഞ്ചത്തിന്റെയും ധാർമ്മികവും ബൗദ്ധികവുമായ താളക്രമം നിലനിർത്തുകയെന്ന മഹത്തായ ഉത്തരവാദിത്വം നിർവ്വഹിക്കേണ്ടത്.



അങ്ങനെ കുടുംബങ്ങളുടെയും മനുഷ്യസമൂഹത്തിന്റെയും ഈ പ്രപഞ്ചത്തിന്റെയും സുസ്ഥിരതയ്ക്കായി നിരന്തരമായി സ്വയം പരിത്യാഗത്തിന്റെ ജീവിതം നയിക്കുകയെന്നതാണ് കുടുംബങ്ങളിൽ നിന്ന് ആവശ്യപ്പെടുന്നത്. ഈ പശ്ചാത്തലത്തിൽ വി. കുർബാനയുടെ സാമൂഹിക മാനം കുടുംബങ്ങളുടെ ബലിജീവിതത്തിലൂടെ മൂർത്തഭാവം കൈവരിക്കുന്നു. നമ്മുടെ കുടുംബങ്ങളെ തകർക്കുന്ന ഉപഭോഗസംസ്കാരത്തിന്റെയും ഭൗതീക വാദത്തിന്റെയും സുഖതത്വവാദത്തിന്റെയും ഭീഷണികളെ ചെറുക്കുന്നതിനുള്ള മറുമരുന്നാണ് സ്വയം പരിത്യാഗാരൂപി.

ഭാരതസംസ്കാരത്തിൽ പുരുഷനും, സ്ത്രീയും ഭാര്യയും ഭർത്താവും അവരുടെ തനിമയിൽ തുല്യരും അവരുടെ ഉത്തരവാദിത്വങ്ങളിലും ജോലികളിലും പരസ്പര പൂരകങ്ങളുമാണ്. സ്ത്രീയെയും പുരുഷനെയും ഒരേ

ദൈവീക ആളിൽ നിന്ന് സൃഷ്ടിക്കുന്നു എന്ന് വിവരിക്കുന്ന സൃഷ്ടി കർമ്മത്തിന്റെ വിതരണത്തിൽ ഇത് വ്യക്തമാകുന്നു. സ്ത്രീയും പുരുഷനും തമ്മിലുള്ള പരസ്പര പൂരകമായ ബന്ധത്തിന്റെ തുടർച്ചയാണ് മനുഷ്യനും പ്രകൃതിയും തമ്മിലുള്ള ബന്ധം. ആരോഗ്യകരമായ ഒരു പരിസ്ഥിതി സന്തുലിതാവസ്ഥയുടെ അടിസ്ഥാനമായി ഇത് വർത്തിക്കും. വിവാഹബന്ധത്തിന്റെ സ്ഥിരതയ്ക്ക് ഊന്നൽ കൊടുക്കുന്നതിലൂടെ പ്രകടമാകുന്ന ഒരു ആന്തരിക യോജിപ്പും എല്ലാ മനുഷ്യരുടെയും സുഖം ആഗ്രഹിക്കുന്ന നിസ്വാർത്ഥ സ്നേഹത്തിലൂടെ പ്രകടമാകുന്ന സമൂഹത്തോടുള്ള തുറവിയുമാണ് ഭാരത വീക്ഷണത്തിൽ കുടുംബജീവിതത്തിന്റെ പ്രത്യേകത. ലോകാ സമസ്താ സുഖിനോ ഭവന്തു (ലോകം മുഴുവനും സുഖം ഭവിക്കട്ടെ) എന്നതാണ് ഓരോ കുടുംബത്തിന്റെയും പ്രാർത്ഥന.

കുടുംബ പ്രാർത്ഥനയാണ് മാർ തോമാ ക്രിസ്ത്യാനികളുടെ ഏറ്റവും പ്രധാനപ്പെട്ട സവിശേഷതകളിലൊന്ന്. സന്ധ്യക്ക് കുടുംബങ്ങളിൽ നടത്തുന്ന പ്രാർത്ഥനയാണ് വിശ്വാസ രൂപീകരണത്തിന്റെയും വിശ്വാസ ആഘോഷത്തിന്റെയും പ്രഭവകേന്ദ്രം, മാതാപിതാക്കളോ കുടുംബത്തിലുള്ള മുതിർന്ന ആളുകളോ കുടുംബങ്ങളിലുള്ള യാമപ്രാർത്ഥനകൾക്ക് നേതൃത്വം നൽകുന്നു. കുടുംബത്തിലുള്ള മറ്റ് മുതിർന്നവരും കുട്ടികളും ഇതിൽ സജീവമായി പങ്കെടുക്കുന്നു. വി. ഗ്രന്ഥവായന കുടുംബ പ്രാർത്ഥനയുടെ ഒരു അവിഭാജ്യഘടകമാണ്. യാമനമസ്കാരങ്ങളും വ്യക്തിപരമായ പ്രാർത്ഥനകളും കുടുംബാംഗങ്ങൾ എല്ലാവരും ഒരുമിച്ച് ചൊല്ലുകയെന്നതിനാണ് മുഖ്യമായും പ്രാധാന്യം കൊടുക്കുന്നത്. സഭയുടെ നോമ്പുകളും വർജ്ജനകളും ഞങ്ങളുടെ കുടുംബങ്ങളിൽ തീഷ്ണമായി പാലിക്കുന്നു എന്നത് ഞങ്ങളുടെ ആത്മീയതയുടെയും താപസ ജീവിതത്തിന്റെയും തെളിവാണ്. അത് ഞങ്ങളുടെ സഭാ പാരമ്പര്യത്തിന്റെ ഭാഗമായി ഞങ്ങൾ വിലമതിക്കുന്നു. (Cyril Mar Baselios, “Family A Community of Faith in Emerging Trends in Malankara Catholic Theology Vision and Contributions of Cyril Mar Baselios ed. Isaac Thothumkal (Rome: Marthoma Yogam 1995, 218)

അണുകുടുംബത്തിൽ നിന്നുദ്ഭവിക്കുന്ന ചില അപകടങ്ങൾ ഞങ്ങളുടെ സഭയും അഭിമുഖീകരിക്കുന്നു. കുടുംബങ്ങളിൽ കൂടുതൽ കുഞ്ഞുങ്ങൾക്ക് ജന്മം നൽകുന്നതിന് പ്രോത്സാഹിപ്പിക്കാനുള്ള ചില നടപടികൾ സ്വീകരിച്ചിട്ടുണ്ട്. രണ്ടു കുട്ടികളിൽ കൂടുതലുള്ള ദമ്പതികളെ അഭിനന്ദിക്കുന്നതിനായി മൂന്നാമത്തെയും നാലാമത്തെയും കുട്ടികളുടെ മാമോദീസാ മെത്രാന്മാർ തന്നെ നടത്തിക്കൊടുക്കുന്നതിനും, ദരിദ്രകുടുംബങ്ങളിൽ നിന്നുള്ള കുട്ടികൾക്ക് അവരുടെ വിദ്യാഭ്യാസത്തിനുള്ള സാമ്പത്തിക ചിലവ് ആവശ്യമെങ്കിൽ സഭ തന്നെ വഹിക്കുന്നതിനും നിശ്ചയിച്ചിട്ടുണ്ട്. കുടുംബങ്ങളുടെ നവീകരണത്തിന് ഞങ്ങൾ നടത്തുന്ന മറ്റൊരു പരിശ്രമം, സുവിശേഷാധിഷ്ഠിതമായ ഒരു ജീവിത ശൈലിയ്ക്ക് അവരെ ഒരുക്കുകയെന്നതാണ്. ഞങ്ങളുടെ വിശ്വാസികളുടെ സുവിശേഷവത്കരണത്തിനായി മെത്രാന്മാരും വൈദികരും സന്ന്യസ്തരും അല്മായരും ഉൾപ്പെടുന്ന ഒരു സുവിശേഷ പ്രേഷിത സംഘത്തിന് ‘സുവിശേഷ സംഘമെന്ന’ പേരിൽ ഈ അടുത്തകാലത്ത് രൂപം നൽകി. ചുരുങ്ങിയ കാലം കൊണ്ട് ഈ സംഘത്തിലെ അംഗങ്ങൾ വിവിധ ഗ്രൂപ്പുകളായി - ഒരു വൈദികൻ, സന്ന്യാസിനി, അൽമായർ-4500 -റോളം കുടുംബങ്ങൾ സന്ദർശിച്ചു. ദൈവത്തോടുള്ള അവരുടെ സമർപ്പണം ശക്തീകരിക്കുന്നത് കുടുംബങ്ങളെ ഇത് വളരെയധികം സഹായിച്ചു. സുവിശേഷസംഘാംഗങ്ങൾ കുടുംബത്തോടൊപ്പം ഒരു മണിക്കൂർ പ്രാർത്ഥനയിലും വി. ഗ്രന്ഥവായനയിലും വിശ്വാസജീവിതത്തെക്കുറിച്ചുള്ള ചർച്ചയിലും ചിലവഴിക്കുന്നു. അടുത്ത മൂന്ന് വർഷം കൊണ്ട് ഇപ്രകാരം മലങ്കര സുറിയാനി കത്തോലിക്കാസഭയിലെ എല്ലാ കുടുംബങ്ങളും സന്ദർശിക്കുന്നതിനാണ് ഞങ്ങൾ പദ്ധതിയിട്ടിരിക്കുന്നത്. ഭവന സന്ദർശനത്തിനു ശേഷം ഓരോ ഇടവകയിലും വിലയിരുത്തലിനും തുടർ പ്രവർത്തനങ്ങൾക്കുമായി ഒരു സംഘം രൂപീകരിക്കും.

അടിസ്ഥാന ക്രിസ്തീയ സമൂഹം അല്ലെങ്കിൽ പ്രാർത്ഥനാഗ്രൂപ്പുകൾ ഞങ്ങളുടെ ഇടവകകളിൽ ഞങ്ങൾ പ്രോൽസാഹിപ്പിക്കുന്നു. ഈ ഗ്രൂപ്പുകൾ ബൈബിൾ വായനയ്ക്കും, വിചിന്തനത്തിനും, പ്രാർത്ഥനയ്ക്കും വചനത്തെ അവരുടെ ജീവിതവുമായി ബന്ധപ്പെടുത്തുന്നതിനുമായി ആഴ്ചയിൽ ഒന്നോ രണ്ടോ പ്രാവശ്യം ഒന്നിച്ചുകൂടുന്നു. കരിസ്മാറ്റിക് പ്രസ്ഥാനത്തിന്റെയും ധ്യാന കേന്ദ്രങ്ങളുടെയും ബൈബിൾ കൺവെൻഷനുകളുടെയും വ്യാപനം ഈ ലക്ഷ്യപ്രാപ്തിയ്ക്ക് ഏറെ സഹായിച്ചിട്ടുണ്ട്. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ സുന്നഹദോസും മെത്രാൻ സംഘവും ഓരോ കുടുംബങ്ങളിലും വി. ഗ്രന്ഥം സംലഭ്യമാക്കുന്നതിന് പ്രത്യേകം പരിശ്രമങ്ങൾ നടത്തിയിട്ടുണ്ട്. ദൈവവചനം എല്ലാ കുടുംബങ്ങളിലും യേശുവിനെ പ്രത്യക്ഷമാക്കുകയും ഓരോ കുടുംബങ്ങളെയും സുവിശേഷീകരിക്കുകയും




സുവിശേഷകയാക്കുകയും ചെയ്യുന്നു. യുവാക്കളുടെയും കുട്ടികളുടെയും ഇടയിൽ ദൈവവചനം ജീവിക്കുന്ന ഒരു സംസ്കാരം വ്യാപിപ്പിക്കുന്നതിന് ഒരു പ്രത്യേക പദ്ധതിയ്ക്ക് മലങ്കര കത്തോലിക്കാ സഭ തുടക്കമിട്ടു. (Missionaries of Unity)

പാളം തെറ്റിയതോ, തകർന്നതോ ആയ കുടുംബങ്ങളെ സംരക്ഷിക്കുന്നതിന് കരുതലിന്റെയും അനുഗമിക്കലിന്റേതുമായ ഒരു പ്രത്യേക അജപാലന പദ്ധതി ആവശ്യമാണ് എന്നതാണ് ഞങ്ങളുടെ അനുഭവം. വചനം ജീവിക്കുന്നതിലൂടെ പ്രത്യേകിച്ച് പരസ്പര സ്നേഹത്തിന്റെ പ്രമാണം ജീവിക്കുന്നതിലൂടെ ക്രിസ്തുവിന്റെ സാന്നിദ്ധ്യം എല്ലാ കുടുംബങ്ങളിലും സംജാതമാകുന്നത് വഴി മാത്രമെ നമ്മുടെ കുടുംബങ്ങളെ നവീകരിക്കുവാൻ കഴിയൂ. ക്രിസ്തു ഒരു കുടുംബത്തിൽ സജീവമായി സന്നിഹിതനാകുമ്പോൾ ആ കുടുംബം സുവിശേഷകയായ (സുവിശേഷീകരിക്കപ്പെട്ട) ഒരുകുടുംബമായി മാറും. അപ്പോൾ കുടുബാംഗങ്ങൾ ഈ ലോകത്തിന്റെ അരൂപിയ്ക്ക് അനുരൂപകരാകുകയില്ല, പിന്നെയോ പരിശുദ്ധാത്മാവിന്റെ പ്രേരണയ്ക്ക് വിധേയരാകും.

നസ്രത്തിലെ തിരുകുടുംബം നമുക്ക് മാതൃകയും പ്രചോദനവും ആശ്വാസത്തിന്റെയും ശക്തിയുടെയും ഉറവിടവുമായി നിലകൊള്ളുന്ന വിശ്വാസത്തിന്റെയും സംസർഗ്ഗത്തിന്റെയും പ്രചോദകയായി നിലകൊള്ളുന്ന സഭ കുടുംബങ്ങളിൽ ശ്രദ്ധവെയ്ക്കണം. പ്രത്യേകിച്ച് അവരുടെ പ്രതിസന്ധികളുടെയും വെല്ലുവിളികളുടെയും മദ്ധ്യേ, നമ്മുടെ കുടുംബങ്ങളെ അനുധാവനം ചെയ്യുന്നതിനുള്ള കത്തോലിക്കാ സഭയുടെ സമർപ്പണം തീർച്ചയായും കുടുംബങ്ങളിലും അതിലുപരിയായി സമൂഹത്തിലും ഒരു പുതിയ ജീവന്റെ സംസ്കാരം പ്രോൽസാഹിപ്പിക്കുന്നതിന് കാരണമാകും.

പരിഭാഷ : റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ

## കർദ്ദിനാൾ ഷോൺബോൺ



പല കാര്യങ്ങൾ പരിഗണനക്ക് വിഷയമാക്കേണ്ടതുണ്ട്. ദൈവവചനവും വിശ്വാസസത്യവും ഉണ്ട്. എന്നാൽ അതുപോലെതന്നെ കരുണയും അനുകമ്പയും കാണിക്കുന്ന ഈശോയുടെ പ്രവർത്തികളും ഉണ്ട്. ഇത് രണ്ടും എങ്ങനെ പൊരുത്തപ്പെടാം എന്നതാണ് സഭയുടെയും ഇടയന്മാരായ നമ്മൾ ഓരോരുത്തരുടെയും എക്കാലത്തെയും വെല്ലുവിളി. സുവിശേഷ മൂല്യങ്ങൾക്കെതിരായി ജനം ജീവിക്കുന്ന സാഹചര്യങ്ങളെ അഭിമുഖീകരിക്കുമ്പോൾ സഭ സത്യം സംസാരിക്കണം. പക്ഷേ അത് അനുകമ്പയോടും ക്രിസ്തീയ വിശ്വാസയാത്ര ഏറ്റെടുക്കുന്നതിനുള്ള ക്ഷണത്തോടെയും ആയിരിക്കണം.



കവർ സ്റ്റോറി

# കുടുംബങ്ങൾക്കായുള്ള സിനഡും ചില പ്രതീക്ഷകളും

റവ. ഡോ. ജേക്കബ് കോയിപ്പള്ളി
(വൈസ് പ്രസിഡന്റ്, ജോൺ പോൾ രണ്ടാമൻ
അന്തർദേശീയ കുടുംബപഠന കേന്ദ്രം, ചങ്ങനാശ്ശേരി)




1980–ൽ കുടുംബങ്ങൾക്കുവേണ്ടി അന്നത്തെ മാർപാപ്പ ജോൺപോൾ രണ്ടാമൻ അസാധാരണ സിനഡ് വിളിച്ചുകൂട്ടുകയുണ്ടായി. അന്നത്തെ സിനഡിന്റെ മനോഹരമായ ആവിഷ്കാരമാണ് *ഫമലിയാരിസ് കൊൺസോർഷ്യെ* എന്ന അപ്പസ്തോലിക പ്രബോധനം. കഴിഞ്ഞ മൂന്നു ദശകക്കാലം സഭയുടെ കുടുംബോന്മുഖമായ പ്രവർത്തനങ്ങളിൽ പ്രസ്തുത പ്രബോധനം മാർഗദർശിയായിരുന്നു. വീണ്ടും പുതിയൊരു സിനഡ് കുടുംബങ്ങൾക്കുവേണ്ടി കൂടുന്നതിന്റെ പശ്ചാത്തലം എന്താണ്? എന്തു മാറ്റങ്ങൾക്കാണു കാതോർക്കേണ്ടത്? സഭയോടൊപ്പം ചരിക്കുന്നവർക്കു സിനഡിന്റെ വിജയത്തിനുവേണ്ടി പ്രാർഥിക്കാനും സിനഡ് തീരുമാനങ്ങളെ വിശ്വാസപൂർവ്വം സ്വീകരിക്കാനും കടപ്പാടുണ്ട്.

ഇപ്പോൾ കൂടിയിരിക്കുന്ന സിനഡ് എന്തായിരിക്കും ചെയ്യുക? കാലഘട്ടത്തിന് അനുസൃതമായി, കാലത്തിന്റെ ചുവരെഴുത്തുകൾ വായിച്ച്, പ്രബോധനങ്ങളെ കൂടുതൽ സ്വീകാര്യമാക്കുക എന്നതു സഭയിൽ ഏല്പിക്കപ്പെട്ടിരിക്കുന്ന ഉത്തരവാദിത്വവും കടമയുമാണ്. സിനഡ് പിതാക്കന്മാർ ധ്യാനിക്കുന്നതും പഠിക്കുന്നതും വിപ്ലവങ്ങൾ ഉണ്ടാക്കാനല്ല. സഭയെ തിരിച്ചുമറിക്കാനുമല്ല. മറിച്ച്, ഗുരുനാഥയും അമ്മയുമായ സഭ തങ്ങളുടെ മക്കളുടെ ചാരത്തുണ്ടെന്നും വിവാഹവും കുടുംബവും സംബന്ധിച്ചുള്ള പ്രശ്നങ്ങളിൽ സഭ നിസംഗയായി നിൽക്കില്ലെന്നും പ്രഖ്യാപിക്കാനാണ്.

സഭയിൽ സംഭവിക്കാൻ പോകുന്ന വിസ്ഫോടനകരമായ മാറ്റങ്ങളെക്കുറിച്ചു ചില മാധ്യമങ്ങളിൽ എഴുതിയിരിക്കുന്നതു കണ്ടു. വിവാഹത്തെയും കുടുംബത്തെയും കുറിച്ചുള്ള പ്രബോധനങ്ങളിൽ അടിസ്ഥാനപരമായ ഒരു മാറ്റവും ഉണ്ടാവില്ല. കാരണം വിവാഹത്തെ സംബന്ധിച്ചുള്ള നിയമം ദൈവികമാണ്, മാനുഷികമല്ല.

സഭയുടെ പ്രബോധനങ്ങൾ പ്രായോഗികമാക്കാൻ പാടുപെടുന്നവരിലേക്കും നിസ്സഹായത

യിൽ കഴിയുന്നവരിലേക്കും കൂടുതൽ ചേർന്നിരിക്കാനുള്ള സഭയുടെ ഉൾവിളിയെ പ്രത്യാശാനിർഭരതയോടെ ഫ്രാൻസിസ് മാർപാപ്പ അവതരിപ്പിക്കുന്നുണ്ട്. അത്തരമൊരു സമീപനം, അടിസ്ഥാനപ്രമാണങ്ങളുടെ മാറ്റത്തിന്റെ സൂചനയല്ല, മറിച്ച് അടിസ്ഥാനപ്രമാണങ്ങളെ മുറുകെപ്പിടിച്ചു സ്നേഹനിർഭരതയിലൂടെ, നിസ്സഹായരെ മാറോടു ചേർത്തുനിർത്താനുള്ള ആഹ്വാനമാണ്.

നിലവിൽ സഭയുടെ പ്രബോധനങ്ങളിൽ പലതും പൂർണമായി സ്വീകരിക്കുന്നതിൽ വൈഷമ്യങ്ങൾ അനുഭവിക്കുന്നവർ ധാരാളമുണ്ട്. അങ്ങനെയുള്ളവർക്കായി സഭാപ്രബോധനങ്ങൾ കൂടുതൽ വ്യക്തതയോടെ അവതരിപ്പിക്കപ്പെടണം. പക്ഷേ, ഒരു പ്രബോധനവും വ്യക്തിപരമായ ആധ്യാത്മികതയ്ക്കോ ധാർമികതയ്ക്കോ പകരമാവില്ല. ആധ്യാത്മികതയുടെയും ധാർമികതയുടെയും പരിപക്വമായ ഉൾച്ചേരലിലാണു വ്യക്തിയുടെ ഹൃദയം നിത്യസത്യങ്ങളെയും അതു പഠിപ്പിക്കുന്ന പ്രബോധനങ്ങളെയും ഉൾക്കൊള്ളുക. അത്തരം പക്വതയിൽ, അവനു പ്രാദേശികസംസ്കാരങ്ങളെ വിശ്വാസപടവുകളിലെ സഹായിയാക്കാൻ സാധിക്കും. ആധുനിക ആശയവിനിമയോപാധികളും വളർന്നുവരുന്ന വർഗീയ, ഭൗതിക, സ്വാതന്ത്ര്യവാദചിന്താഗതികളുംവ്യക്തിബന്ധങ്ങളിൽഉണ്ടായിരിക്കുന്ന തകർച്ചയും ഇന്നത്തെ കുടുംബസാഹചര്യങ്ങൾ ചർച്ച ചെയ്യപ്പെടുമ്പോൾ വളരെ ശ്രദ്ധിക്കേണ്ട മേഖലകളാണ്. മേൽപ്പറഞ്ഞ പലതരം ചിന്താഗതികൾക്ക് അടിമപ്പെട്ടിരിക്കുന്ന ദൈവശാസ്ത്രജ്ഞർ ഉൾപ്പെടെയുള്ളവരുണ്ട്. കാളപെറ്റു എന്നു കേൾക്കുമ്പോൾ കയറെടുക്കുന്നവർ എന്നു പറഞ്ഞതുപോലെ സിനഡ് വിളിച്ചുകൂട്ടി എന്നു കേട്ടപ്പോഴെ ഗർഭഛിദ്രവും വിവാഹമോചനവും കൃത്രിമ ഗർഭ നിരോധനമാർഗങ്ങളുമൊക്കെ അനുവദനിയമാകാൻ പോകുന്നു എന്നു പ്രഖ്യാപിക്കുന്നവർ പലപ്പോഴും എടുത്തുചാട്ടക്കാരാണ്.

ധാർമികതയുടെ അടിസ്ഥാനമായ സ്വാഭാവിക നിയമത്തെ തൃണവത്ഗണിക്കുന്നതു കുടുംബങ്ങളുടെ തകർച്ചയ്ക്കു കാരണമാകുന്നു. സ്വാഭാവിക നിയമത്തെ വ്യക്തിപരമായ തോന്നലുകളാക്കി തരംതാഴ്ത്തുമ്പോൾ സ്വവർഗഭോഗവും വിവാഹപൂർവബന്ധങ്ങളും ബഹുഭാര്യാത്വവും രക്തബന്ധുക്കൾക്കിടയിലെ ലൈംഗിക പ്രവണതകളും വാടകഗർഭപാത്രങ്ങളും തുടങ്ങി എല്ലാ കൃത്രിമത്വങ്ങളും നീതികരിക്കപ്പെടുന്നു. സ്വാഭാവിക നിയമത്തെക്കുറിച്ചും അതിൽ അധിഷ്ഠിതമായ ധാർമികതയെക്കുറിച്ചും കുടുംബജീവിതത്തിൽ വ്യക്തമായ കാഴ്ചപ്പാടുണ്ടാവണം.

കുടുംബജീവിതത്തെക്കുറിച്ചു സഭ ഗൗരവമായി ചിന്തിക്കുന്നതിനു കാരണം ദൈവശാസ്ത്രപരമായ മാനങ്ങൾ മാത്രമല്ല. മറിച്ച്, കുടുംബമില്ലെങ്കിൽ സമൂഹവുമില്ല എന്ന തിരിച്ചറിവാണ്. സമൂഹജീവിതത്തിന്റെ സ്രോതസ് കുടുംബജീവിതമാണ്. ഒരുവന്റെ അഹത്തിൽ നിന്നുള്ള മോചനം സാധ്യമാകുന്നതു നല്ല കുടുംബത്തിലൂടെയാണ്. കുടുംബം ഒരു പരിശീലനകേന്ദ്രമാണ്. കുടുംബം മനുഷ്യത്വത്തിന്റെ പള്ളിക്കൂടമാണ്. കുടുംബത്തിലാണു വ്യക്തിജീവിതത്തിന്റെ എല്ലാ ഭാവങ്ങളോടും തലങ്ങളോടും ബന്ധപ്പെട്ട് ഒരുവൻ പക്വതയുള്ളവനാവുക. അടിസ്ഥാനസത്യങ്ങളായ ജനനം, മരണം, രോഗം, ദുഃഖം, സന്തോഷം ഇവയെല്ലാം കുടുംബത്തിലെ പ്രായോഗിക അനുഭവങ്ങളാണ്. പക്വതയിലേയ്ക്കുള്ള വളർച്ചയിൽ ഇവ വ്യക്തിക്കു ലഭിക്കുന്ന ബോണസ് പോയിന്റുകളാണ്.

### കുടുംബം നേരിടുന്ന ചില പ്രത്യേക സാഹചര്യങ്ങൾ

കുടുംബം ധാരാളം പ്രതിസന്ധികൾ നേരിടുന്നുണ്ട്. അതിലേറ്റം പ്രാധാനമായതു കുടുംബത്തിനുള്ളിലെ ബന്ധങ്ങളിൽ വന്ന ശൈഥില്യമാണ്. ആശയവിനിമയം എന്നത് അത്യാവശ്യ കാര്യങ്ങൾക്കു മാത്രമാവുകയും ബന്ധങ്ങൾ മരവിച്ച അവസ്ഥയിലായിരിക്കുകയും ചെയ്യുന്നു.

വർധിച്ചുവരുന്ന വിവാഹമോചനങ്ങൾ, സ്ത്രീകൾക്കുനേരെയുള്ള അതിക്രമങ്ങൾ, മദ്യത്തോടും ആശയവിനിമയോപാധികളോടുമുള്ള അതിരുകവിഞ്ഞ അടിമത്വങ്ങൾ, കുട്ടികളെ ദുരുപയോഗിക്കുന്നത്, ലൈംഗികത വിനോദസഞ്ചാരത്തിന്റെ മർമമായി മാറുന്നത്, തൊഴിൽസ്ഥാപനങ്ങൾ മനുഷ്യനിൽ ചെലുത്തുന്ന അമിതസമ്മർദങ്ങൾ, ഇവയെല്ലാം കുടുംബജീവിതത്തിന്റെ ഭദ്രതയെ ചോദ്യം ചെയ്യുന്നതായതുകൊണ്ടു സമൂഹം ഒന്നടങ്കം ഇത്തരം തിന്മകൾക്കെതിരെ പോരാടാൻ സജ്ജരാകേണ്ടതുണ്ട്. ജീവനോടുള്ള മനോഭാവവും കുട്ടികളുടെ വളർച്ചയിലുള്ള കൃത്യമായ പരിശീലനവും ഏറെ ശ്രദ്ധയർഹിക്കുന്ന വിഷയങ്ങളാണ്.



**കേരളീയ കുടുംബപശ്ചാത്തലവും അതിഗൗരവമായ പ്രശ്നങ്ങളും**

വിദ്യാഭ്യാസപരമായി ഏറ്റവും മുൻപന്തിയിലുള്ള പ്രദേശങ്ങളിലൊന്നാണു കേരളം. എന്നാൽ, കേരളത്തിൽ സംഭവിക്കുന്ന കുടുംബത്തകർച്ചകൾ ഞെട്ടലുളവാക്കുന്നതാണ്. സിവിൽ കോടതികളിലും അരമനക്കോടതികളിലും വിവാഹമോചനത്തിനായുള്ള അപേക്ഷകൾ കുന്നുകൂടുന്നു. വർധിച്ചുവരുന്ന വിവാഹമോചനങ്ങളുടെ കാരണം എന്താണ്? കൗൺസലിംഗ് സെന്ററുകളുടെ ചില കണ്ടെത്തലുകൾ ശ്രദ്ധേയമാണ്.

വിവാഹേതര ബന്ധങ്ങൾ സ്വാഭാവികത എന്നവണ്ണം മാറിയിരിക്കുന്നു. കേരളത്തിലെ മനുഷ്യർ ടി.വി സീരിയലുകൾക്ക് അടിപ്പെട്ടവരായി മാറുകയാണ്. ചാനലുകൾ മത്സരിച്ചു സംപ്രേഷണം ചെയ്യുന്ന സീരിയലുകൾ ശ്രദ്ധാകേന്ദ്രമാക്കുക ഒരു സ്ത്രീകഥാപാത്രത്തെയാണ്. പ്രസ്തുത സ്ത്രീകഥാപാത്രം സീരിയലിൽ അഭിനയിക്കുന്ന മറ്റുള്ളവരുടെ വാക്കുകൊണ്ടും പ്രവൃത്തികൊണ്ടുമുള്ള അക്രമങ്ങൾക്ക് ഇരയാകുകയും കാഴ്ചക്കാരുടെ ഹൃദയത്തിൽ സഹതാപത്തിന്റെ തരംഗങ്ങൾ ഉണർത്തിവിടുകയും ചെയ്യുന്നു. ഈ സാഹചര്യത്തിൽ ആ സ്ത്രീ എടുക്കുന്ന എല്ലാ തീരുമാനങ്ങളും, ധാർമികതയെ മറികടക്കുന്നതുൾപ്പെടെ, ശരി എന്നു കല്പിക്കപ്പെടുന്നു. സഹിക്കുന്ന ആ സ്ത്രീ കഥാപാത്രമാണു നമ്മുടെ വീടുകളിലെ സുവിശേഷം.

പലപ്പോഴും ഇത്തരം സംപ്രേഷണങ്ങൾ പങ്കുവയ്ക്കുക സ്വാതന്ത്ര്യത്തെക്കുറിച്ചുള്ള വികലമായ കാഴ്ചപ്പാടാണ്. കുടുംബജീവിതത്തിൽ അലിഞ്ഞുചേർന്നിരിക്കുന്ന സ്വാഭാവിക സഹനങ്ങൾ പോലും ഭാരമായി കാണാൻ പ്രോത്സാഹിപ്പിക്കുന്ന ചിന്തകൾ മാധ്യമങ്ങൾ വാരിവിതറുന്നു. തത്ഫലമായി കുടുംബങ്ങളിൽ മനോരോഗികളുടെ എണ്ണം വർധിക്കുന്നു. വ്യക്തിപരമായ ഉന്നമനങ്ങൾക്കു പ്രാധാന്യവും കുടുംബമെന്ന പൊതുനന്മയ്ക്കു കോട്ടവും സംഭവിക്കുന്നു. ആധ്യാത്മികതയെന്നതു വ്യക്തിപരമായ അനുഭവങ്ങളിൽനിന്ന് അടർത്തിമാറ്റി ധ്യാനകേന്ദ്രങ്ങളിലേക്കു കുടിയേറിയിരിക്കുന്നു. സൂപ്പർമാർക്കറ്റുകളിൽ പോയി സാധനങ്ങൾ വാങ്ങുന്നതുപോലെ വിവിധ ലേബലുകളിൽ ധ്യാനകേന്ദ്രങ്ങൾ അവർക്കാകുന്നതുപോലെ പരസ്യങ്ങൾ പങ്കുവയ്ക്കുന്നു. കൂടുതൽ ആദായകരം എന്നു തോന്നുന്ന സാധനങ്ങൾ മനുഷ്യർ തെരഞ്ഞെടുക്കുന്നു.

ആധ്യാത്മികതയുടെ വ്യക്തിപരതയിൽ ഏറെ തകരാറുകൾ സംഭവിച്ചിരിക്കുന്നു. കുട്ടികൾ കുറവായിരിക്കുന്നു എന്നുമാത്രമല്ല, ഉള്ളവരിൽ മാതാപിതാക്കൾ വയ്ക്കുന്ന അമിതപ്രതീക്ഷകളും കുടുംബ ഭദ്രതയെ തകർക്കുന്നു.

സുവിശേഷത്തിന്റെ സന്തോഷം പങ്കുവയ്ക്കുന്ന അഥവാ സുവിശേഷമാകുന്ന കുടുംബങ്ങൾ നമുക്കുണ്ടാകണം. കുഞ്ഞുങ്ങൾ മുതൽ പ്രായമുള്ളവർവരെ എല്ലാവരെയും ഹൃദയപൂർവം പരിപാലിക്കുന്ന കുടുംബങ്ങളും അതിനുതകുന്ന കുടുംബ അന്തരീക്ഷവും രൂപം കൊള്ളണം. അതു സംജാതമാവുക വ്യക്തിപരമായ ആധ്യാത്മികതയിലാണ്.

## കർദ്ദിനാൾ ലൂയിസ് അന്റോണിയോ ടാഗ്ലേ



സിനഡിൽ പങ്കെടുത്ത പിതാക്കന്മാരിൽ ചിലർക്ക് ഒരു രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ അരൂപി ഈ സുന്നഹദോസിൽ അനുഭവപ്പെട്ടു. ആഴപ്പെടേണ്ടവ ആഴപ്പെടുത്താനും, വ്യക്തമാക്കേണ്ടവ വ്യക്തമാക്കാനും, ഇതുവരെ ഉന്നയിക്കാത്ത കാര്യങ്ങൾ ഉന്നയിക്കാനുമുള്ള അവസരമായിരുന്നു.



കവർ സ്റ്റോറി

# കുടുംബത്തെ കുറിച്ചുള്ള സുന്നഹദോസ്-അവലോകനം

ഫാ. മാത്യു ചാർത്താകുഴിയിൽ
(മേജർ ആർച്ച്ബിഷപ്സ് ഹൗസ്, തിരുവനന്തപുരം)

കത്തോലിക്കാസഭ കുടുംബ ജീവിതത്തിനു നൽകുന്ന പ്രാധാന്യം എത്രവലുതാണെന്നു വിളിച്ചോതുന്നതായിരുന്നു 2014 ഒക്ടോബർ 5 മുതൽ 19 വരെ വത്തിക്കാനിൽ നടന്ന മെത്രാന്മാരുടെ സുന്നഹദോസ്. സുവിശേഷവത്കരണ സാഹചര്യത്തിൽ കുടുംബങ്ങളെ സംബന്ധിച്ച അജപാലന ശുശ്രൂഷ നേരിടുന്ന വെല്ലുവിളികൾ എന്നതായിരുന്നു ഈ സുന്നഹദോസിന്റെ വിഷയം. ഇതിന്റെ തുടർച്ചയായി 2015 ഒക്ടോബർ മാസത്തിൽ സമകാലീന സഭയിലും, ലോകത്തിലും കുടുംബത്തിന്റെ വിളിയും ദൗത്യവും എന്ന വിഷയത്തെ കേന്ദ്രീകരിച്ചു വീണ്ടും സുന്നഹദോസ് കൂടുന്നു. അതിലെ ചർച്ചയും അനുബന്ധ പ്രബോധനങ്ങളും കൂടി ആകുമ്പോൾ മാത്രമേ ഈ വിഷയത്തിലുള്ള സഭയുടെ പൂർണ്ണമായ പ്രബോധനം നമുക്കു ലഭിക്കുകയുള്ളൂ. മെത്രാന്മാരുടെ സുന്നഹദോസിന്റെ പ്രത്യേകതകളും, ഇപ്പോഴത്തെ സുന്നഹദോസിന്റെ ചർച്ചകളുടെ ചെറിയ ഒരു വിശകലനവുമാണ് ഈ ലേഖനത്തിന്റെ പ്രതിപാദ്യവിഷയം.

മാർപ്പാപ്പായുടെ നേതൃത്വത്തിൽ നടക്കുന്ന എക്യുമെനിക്കൽ സുന്നഹദോസുകളുടെ പ്രബോധനങ്ങളാണ് സഭാത്മകമായി ഏറ്റവും ആധികാരികതയുള്ളത്. നമ്മൾ ഇന്നു ഏറ്റുപറയുന്ന വിശ്വാസ പ്രമാണം രൂപപ്പെടുത്തിയ നിഖ്യാസുന്നഹദോസ് (എ.ഡി. 325) മുതൽ, സഭയെ അടുത്ത കാലത്ത് വലിയ നവീകരണത്തിലേയ്ക്കു നയിച്ച രണ്ടാം വത്തിക്കാൻ സുന്നഹദോസ് (എ.ഡി. 1962-1965) വരെ 21 എക്യുമെനിക്കൽ കൗൺസിലുകൾ നടന്നിട്ടുണ്ട്.

രണ്ടാം വത്തിക്കാൻ കൗൺസിലിൽ ദർശിച്ച സഭാകൂട്ടായ്മയുടെ ചൈതന്യം നിലനിർത്തുന്നതിനു പോൾ ആറാമൻ മാർപ്പാപ്പ രൂപംകൊടുത്ത പുതിയ സംവിധാനമാണ് ഇന്നുകാണുന്ന മെത്രാൻ സുന്നഹദോസ് സാധാരണ പൊതുയോഗം (Ordinary General Assembly), പ്രത്യേക പൊതുയോഗം (Special General Assembly), അസാധാരണ പൊതുയോഗം (Extra Ordinary Assembly) എന്നിങ്ങനെ മൂന്നു തരത്തിലുള്ള സമ്മേളനങ്ങളാണ് രണ്ടു മൂന്നു വർഷത്തിലൊരിക്കൽ നടത്തപ്പെടുന്നത്. 2012-ൽ നടന്ന നവസുവിശേഷവത്കരണ ത്തെക്കുറിച്ചുള്ള സുന്നഹദോസ് ഒരു സാധാരണ പൊതുയോഗമായിരുന്നു. 2010-ൽ നടന്ന മദ്ധ്യപൂർവ്വ ദേശത്തെക്കുറിച്ചുള്ള സുന്നഹദോസ് ഒരു പ്രദേശത്തിന്റെ അജപാലന ആവശ്യത്തെക്കുറിച്ചു വിചിന്തനം ചെയ്യുന്ന പ്രത്യേക സുന്നഹദോസായിരുന്നു. ഇപ്പോൾ നടന്നത് ഫ്രാൻസിസ് മാർപ്പാപ്പ പ്രത്യേക താൽപര്യമെടുത്ത് വിളിച്ചുകൂട്ടിയ ഒരു അസാധാരണ സുന്നഹദോസായിരുന്നു.

സുന്നഹദോസ് എന്ന വാക്കിന്റെ അർത്ഥം ഒരുമിച്ചുകൂടൽ എന്നാണ്. മാർപ്പാപ്പയുടെ നേതൃത്വത്തിൽ ലോകത്തിലെ വിവിധ രാജ്യങ്ങളിൽ നിന്ന്



പ്രതിനിധികളായി സംബന്ധിക്കുന്ന മെത്രാന്മാർ തങ്ങളുടെ അജപാലനപരമായ അറിവും, കഴിവും. ആവശ്യങ്ങളും പങ്കുവച്ച് സഭയെ കാലാനു സൃതമായി പണിതുയർത്തുന്നതിനുള്ള പരിശ്രമ മാണ് സുന്നഹദോസിൽ നടക്കുന്നത്. മെത്രാന്മാരെ കൂടാതെ തെരഞ്ഞെടുക്കപ്പെടുന്ന, ചർച്ചചെയ്യുന്ന വിഷയത്തിൽ പ്രാവീണ്യമുള്ള, ആളുകളും ഇതിലേയ്ക്കു ക്ഷണിക്കപ്പെടുന്നു. 2014-ലെ അസാധാരണ സുന്നഹദോസിൽ ആകെ 253 പേർ സംബന്ധിച്ചു. ഫ്രാൻസിസ് മാർപ്പാപ്പായുടെ അപ്പസ്തോലിക അജപാലന ദൗത്യത്തെ നിർവ ചിക്കുന്ന പ്രധാന ഘടകമായി ഈ സുന്നഹദോസു കൾ (2014, 2015) മാറുമെന്നു വിലയിരുത്തപ്പെടുന്നു.

സഭയ്ക്കകത്തു മാത്രമല്ല, വിശാല മനുഷ്യ സമൂഹത്തിലും വളരെ പ്രതീക്ഷയോടെയാണ് കുടുംബകേന്ദ്രീകൃതമായ വിഷയം തെരഞ്ഞെടുത്ത ഈ സുന്നഹദോസിനെ കാണുന്നത്. ഇക്കഴിഞ്ഞ സിനഡിന്റെ സമാപനത്തിൽ നൽകിയ സന്ദേശ ത്തിൽ ഫ്രാൻസിസ് മാർപ്പാപ്പ ഇപ്രകാരം പറയുന്നു: സത്യസന്ധമായ ആത്മീയ പരിചിന്തനത്തിനും, വിശദമായ വിചിന്തനത്തിനും, അതുപോലെ തന്നെ നമ്മുടെ കുടുംബങ്ങൾ അഭിമുഖീകരിക്കുന്ന എണ്ണമില്ലാത്ത വെല്ലുവിളികൾക്കും, അനേകം കുടുംബ ബന്ധിയായ നിരാശാജനകമായ പ്രശ്നങ്ങൾക്കും ഈ സുന്നഹദോസിലൂടെ പരിഹാരം കാണേണ്ടതുണ്ട് .

സഭ ഇന്നു നേരിടുന്ന വലിയ വെല്ലുവിളികളി ലൊന്ന്, സഭയുടെ ധാർമ്മിക പ്രബോധനങ്ങളും വിശ്വാസികളുടെ ജീവിതവും തമ്മിൽ വലിയ അന്തരം കാണപ്പെടുന്നു എന്നതാണ്. ഇക്കാര്യങ്ങൾ അറിയേണ്ട, ആധികാരികമായി പഠിപ്പിക്കേണ്ട മെത്രാന്മാരുടെയും, വൈദികരുടെയും ഇടയിൽ, പ്രത്യേകിച്ച് പാശ്ചാത്യ സംസ്കാരങ്ങളിൽ, വലിയ അഭിപ്രായ വ്യത്യാസം നിലനിൽക്കുന്നുവെന്ന താണ്.

സഭയുടെ ആധികാരികമായ ധാർമ്മിക പ്രബോധനങ്ങൾക്ക് യാതൊരു മാറ്റവും വരുത്തി യിട്ടില്ല. കാരണം സുവിശേഷത്തിനു മാറ്റമില്ലാ ത്തതുപോലെ സുവിശേഷാധിഷ്ഠിത ധാർമ്മിക പ്രബോധനങ്ങൾക്കും സ്ഥായിഭാവം ഉണ്ടെന്നു ള്ളതാണ്. എന്നാൽ കാലത്തിനും സംസ്കാര ത്തിനും പ്രദേശത്തിനും അനുസരിച്ച് അതു വ്യാഖ്യാനിക്കുന്ന രീതി വ്യത്യാസപ്പെട്ടിരിക്കും. ഈ സുന്നഹദോസിനോടനുബന്ധിച്ച് മാധ്യമങ്ങൾ ഏറ്റവും അധികം ചർച്ച ചെയ്ത വിഷയം സ്വവർഗ്ഗഭോഗികളുടെയും വിവാഹമോചനം നേടിയവരുടെയും കാര്യത്തിൽ സഭ കാതലായ മാറ്റം വരുത്തുന്നു എന്നതായിരുന്നു. ഇവരുടെ ആത്മീയ കാര്യത്തിൽ സഭാനേതൃത്വം ശ്രദ്ധിക്ക ണമെന്നു പറയുമ്പോൾ തന്നെ വിവാഹം കൂദാ ശാപരമായി ഒരു സ്ത്രീയും, ഒരു പുരുഷനും തമ്മിലുള്ളതാണെന്നു അർഥശങ്കയ്ക്കിടയില്ലാതെ പഠിപ്പിക്കുന്നു.

സഭയുടെ നേതൃത്വം ഇന്നു ശ്രദ്ധിക്കേണ്ടത് വിശ്വാസികളെ ക്രിസ്തുമാർഗ്ഗത്തിലൂടെ നയിക്കു ന്നതിനാണ്. മനുഷ്യജീവിതത്തിൽ ആർക്കും എന്തുമാകാമെന്ന ചിന്തകൾക്കെതിരെയുള്ള ധാർമ്മിക കവചമായി സഭ നിലനിൽക്കണം. ലോകത്തിന്റെ കാതുകൾക്കു ഇമ്പമുള്ളതുമാത്രം പറയുന്നതിനു സഭയ്ക്കു സാധിക്കില്ല. പലപ്പോഴും സഭയിലെ പ്രാദേശിക നേതൃത്വങ്ങൾ സഭാ പ്രബോധനങ്ങൾ ശരിയായ രീതിയിൽ പകർന്നു നൽകുന്നതിന് മടികാണിക്കുകയും മിക്കപ്പോഴും അവ്യക്തതയോടെ പഠിപ്പിക്കുകയും ചെയ്യുന്നത് വലിയ പ്രശ്നങ്ങൾ സൃഷ്ടിക്കുന്നുണ്ട്.

ഇന്നു നാം അമൂല്യമെന്നു കരുതുന്ന സഭാപ്രബോധനങ്ങൾ ദീർഘമായ പ്രാർത്ഥന യുടെയും, പഠനത്തിന്റെയും, ആലോചനയുടെയും അനന്തരഫലമാണ്. ചിലതെങ്കിലും രൂക്ഷമായ അഭിപ്രായ വ്യത്യാസത്തിനുശേഷം രൂപപ്പെട്ടതാണ്. എ.ഡി. 325 ലെ നിഖ്യാ സുന്നഹദോസിൽ വി. നിക്കോളാവൂസ് അലക്സാണ്ട്രിയൻ പ്രവിശ്യയിൽ നിന്നുള്ള ആരിയൂസ് ബിഷപ്പിന്റെ മീശയ്ക്കു പിടിച്ചു നിലത്തിടുകയും മുഖത്തടിക്കുകയും ചെയ്തു. അതിന്റെ പേരിൽ ആരിയൂസിന്റെ ആളുകൾ നിക്കോളാവൂസിനെ ജയിലിൽ അടച്ചു. എന്നാൽ കോൺസ്റ്റന്റൈൻ ചക്രവർത്തി വിളിച്ചുകൂട്ടിയ സുന്നഹദോസ് അറിയപ്പെടുന്നത് വിശ്വാസപ്രമാണം രൂപപ്പെടുത്തിയതിന്റെ പേരിലാണ്. അതുകൊണ്ട് ചെറിയ തർക്കങ്ങളെ വലിയ വാർത്തയാക്കുന്ന ഇന്നത്തെ ലോകത്തിന്റെ മാധ്യമങ്ങൾക്കു അമിത പ്രാധാന്യം കൊടുക്കേണ്ടതില്ല. ഈ സുന്നഹ ദോസിൽ നിന്ന് മനോഹരവും മാർഗ്ഗദർശകത്വ വുമുള്ള പ്രവാചകതുല്യമായ പ്രബോധനങ്ങൾ സഭയുടെ നന്മയ്ക്കായി നമുക്കു പ്രതീക്ഷിക്കാം.



വിവാഹവും, കുടുംബവും, ലൈംഗികത യുമൊക്കെ അടങ്ങിയ വളരെ സങ്കീർണ്ണമായ ഒരു വിഷയത്തിൽ 200-ൽ അധികം പേർ ചേർന്ന് രണ്ടാഴ്ചകൊണ്ട് പരിഹാരം നിർദ്ദേശിക്കുമെന്ന് പ്രതീക്ഷിക്കാനാവില്ല. സുന്നഹദോസിനു മുൻപായി നടന്ന സന്ധ്യാ പ്രാർത്ഥനയിലെ പ്രസംഗത്തിൽ മാർപ്പാപ്പ പറഞ്ഞു: ദമ്പതികൾ ഏറ്റെടുത്തിരിക്കുന്ന ജീവിതത്തിന്റെ ദൗത്യവും, ദൈവവദാനങ്ങളി ലേക്കുള്ള അവരുടെ തുറവിയും, പരസ്പരമുള്ള അവരുടെ കരുതലും, തലമുറകളുടെ കണ്ടുമുട്ടലുകളും, ക്രിസ്തീയ വിശ്വാസ കുട്ടികൾക്കു പകർന്നു നൽകുന്നതുമെല്ലാം കുടുംബകേന്ദ്രീകൃത വിശുദ്ധ കർമ്മങ്ങളാണ്. ഇവയെല്ലാം കുടുംബത്തെ മനുഷ്യസമൂഹത്തിന്റെ സമാനതകളില്ലാത്ത പാഠശാലയാക്കി മാറ്റുന്നു. അങ്ങനെ കുടുംബം ഒരിക്കലും ഒഴിച്ചുകൂടാനാവാത്ത അതുല്യ സംഭാവനകൾ നൽകുന്ന, മനുഷ്യ സമൂഹത്തെ ഒന്നിപ്പിക്കുന്ന നിത്യസ്ഥാപനമാണ് .

രണ്ടാം വത്തിക്കാൻ സുന്നഹദോസിൽ സംബന്ധിച്ച ഫാ. റാൽഫ് എം. വിൽറ്റിഗൻ (Fr. Ralph M. Wiltigen) സുന്നഹദോസിന്റെ അനുദിന നടത്തിപ്പിനെക്കുറിച്ചു ആധികാരികമായ ഒരു പുസ്തകമെഴുതി: റൈൻ നദി ടൈബറിലേയ്ക്ക് ഒഴുകുന്നു: രണ്ടാം വത്തിക്കാൻ സുന്നഹദോസിന്റെ ചരിത്രം (The Rhine Flows into Tiber: A History of Vatican II). വത്തിക്കാൻ സുന്നഹദോസിൽ ജർമ്മൻ ദൈവശാസ്ത്രജ്ഞർ ചെലുത്തിയ സ്വാധീനം വ്യക്തമാക്കുന്നതാണ് ഈ പുസ്തകം. എന്നാൽ ഇന്നു ടൈബറിലേയ്ക്കു റൈൻ നദി മാത്രമല്ല- ആഫ്രിക്കയിലെയും, ഏഷ്യയിലെയും, അമേരിക്കയിലേയുമൊക്കെ നദികൾ ഒഴുകിയെത്തുന്നുണ്ട്. ഈ കൈവഴികൾ റോമൻ നദിയെ കൂടുതൽ സമ്പുഷ്ടവും ഫലദായകവുമാക്കുകയും ചെയ്യുന്നുണ്ട്. ഇങ്ങനെ, വിവിധ വൻകരകളിൽ നിന്നും വന്നിരിക്കുന്ന സഭാപിതാക്കന്മാർക്ക് തങ്ങൾക്കുണ്ടായിരിക്കുന്ന സാംസ്കാരിക വൈവിദ്ധ്യങ്ങളുടെ മദ്ധ്യത്തിലും, സഭയുടെ ധാർമ്മിക പ്രബോധനങ്ങൾക്ക് കാര്യമായ സംഭാവനകൾ നൽകാൻ സാധിക്കുന്നു.

മലങ്കര സുറിയാനി കത്തോലിക്കാസഭ കഴിഞ്ഞ സുന്നഹദോസിൽ ആഗോള സഭയോടൊത്തു ചിന്തിച്ചതിന്റെ പരിണിതഫലമാണ് മലങ്കര സുവിശേഷസംഘം. ഈ സംഘത്തിന്റെ രൂപീകരണംമലങ്കര സുറിയാനി കത്തോലിക്കാസഭയുടെ സുവിശേഷ ചൈതന്യത്തിന്റെ പുനരുജ്ജീവനത്തിനു കാരണമായി. അതുപോലെ തന്നെ ഈ സുന്നഹദോസുകളിലും ആഗോള സഭയോടൊത്തു ചിന്തിച്ചു ഇന്നത്തെ ലോകത്തിൽ ജീവിക്കുന്ന സാക്ഷികളായി, മാതൃകകളായി നമ്മുടെ കുടുംബങ്ങൾ മാറണം. ഈ മാറ്റം വഴിയായി മലങ്കര സുറിയാനി കത്തോലിക്കാസഭയ്ക്ക്, കുടുംബജീവിതത്തിൽ പ്രശ്നങ്ങളും പ്രസിസന്ധികളും നേരിടുന്നഅനേകർക്ക് വെളിച്ചമായി മാറുന്നതിന് സഹായകമാകും.

## കർദ്ദിനാൾ തിമോത്തി ഡോളൻ



ഭൂകമ്പാത്മകമായി ഒന്നും ഞാൻ കണ്ടില്ല. വിവാഹത്തിലൂടെ സ്ത്രീയും പുരുഷനും തമ്മിലുള്ള ജീവദായകവും സ്നേഹദായകവും വിശ്വസ്തവുമായ ബന്ധത്തിന് പുറത്തുള്ള ഏത് പ്രവർത്തിയും, ലൈംഗികമായ ഏത് പ്രവർത്തിയും ദൈവപദ്ധതിക്ക് എതിരാണ് എന്ന സഭയുടെ എക്കാലത്തെയും പ്രബോധനത്തോടൊപ്പം ഈ പ്രബോധനം ജീവിക്കാൻ സാധിക്കാതെ പോയ ആളുകളെ ബഹുമാനത്തോടും ആദരവോടും കൂടെ പരിഗണിക്കണം എന്ന സഭയുടെ പ്രബോധനം ആകർഷകമായി തോന്നി.



കവർ സ്റ്റോറി

# കുടുംബം യാഥാർത്ഥ്യവും വെല്ലുവിളികളും

ഫാ. ഡോ. തോമസ് കുഴിനാപ്പുറത്ത്
(ജുഡീഷ്യൽ വികാർ, തിരുവനന്തപുരം മേജർ അതിരൂപത)



ഒക്ടോബർ 5 മുതൽ 19 വരെ വത്തിക്കാനിൽ നടന്ന അസാധാരണ സിനഡിൽ കർദ്ദിനാൾമാരും മെത്രാപ്പോലീത്താമാരും മെത്രാൻമാരുമടങ്ങുന്ന 191 പ്രതിനിധികൾ പ. പിതാവ് ഫ്രാൻസിസ് മാർപ്പാപ്പയുടെ നേതൃത്വത്തിൽ ചിന്തിക്കുന്ന "കുടുംബം" എന്ന വിഷയത്തിലേക്ക് ആഗോള മാധ്യമശ്രദ്ധ വേണ്ടവിധം പതിഞ്ഞിരിക്കുന്നു. സമൂഹത്തിന്റെ അടിസ്ഥാന ഘടകമായ കുടുംബ ജീവിതത്തിന്റെ ദൈവിക യാഥാർത്ഥ്യങ്ങളെയും അതു നേരിടുന്ന വെല്ലുവിളികളെയും കുറിച്ചുള്ള ചർച്ചയ്ക്ക് ഒരു വാതിൽ തുറന്നിടുക മാത്രമാണ് ഇവിടെ ചെയ്യുന്നത്.

**കുടുംബം ഒരു ദൈവിക യാഥാർത്ഥ്യം**

സഭയെന്നും കുടുംബത്തെ നോക്കി കണ്ടിരുന്നത് ദൈവത്തിന്റെ പദ്ധതി സാക്ഷാത്കരിക്കുന്നതിനുള്ള ഒരു സാമൂഹിക യാഥാർത്ഥ്യമായിട്ടാണ്. 1980-ൽ വി. ജോൺപോൾ രണ്ടാമൻ മാർപ്പാപ്പ വിളിച്ചുകൂട്ടിയ പ്രത്യേക സുന്നഹദോസിലും "കുടുംബം" എന്ന യാഥാർത്ഥ്യത്തെകുറിച്ച് ചില അടിസ്ഥാന കാഴ്ചപ്പാടുകൾ മുന്നോട്ട് വയ്ക്കപ്പെടുകയുണ്ടായി. ക്രിസ്തുവിൽ ദൈവത്തിന്റെ കൃപാവരം സ്വീകരിച്ച് പരസ്പരം വളർത്തുകയും ആദരിക്കുകയും പുതിയ തലമുറയ്ക്ക് പരിശീലനം നൽകി പരിപോഷിപ്പിക്കുകയും ചെയ്യുന്ന ഒരേ സമയം ദൈവികവും സാമൂഹികവുമായ യാഥാർത്ഥ്യമാണ് കുടുംബം. വി. പൗലോസ്ശ്ലീഹാ പഠിപ്പിക്കുന്നു, "കർത്താവിൽ പുരുഷനും സ്ത്രീയും പരസ്പരം ആശ്രയിച്ചാണ് നിലകൊള്ളുന്നത്. എന്തെന്നാൽ സ്ത്രീ പുരുഷനിൽ നിന്ന് ഉണ്ടായതുപോലെ, ഇന്ന് പുരുഷൻ സ്ത്രീയിൽ നിന്നും പിറക്കുന്നു" (1 കൊറി. 11, 11-12). വീണ്ടും പൗലോസ്ശ്ലീഹാ നമ്മെ ഓർമ്മിപ്പിക്കുന്നു,"യഹൂദനെന്നോ ഗ്രീക്കുകാരനെന്നോ അടിമയെന്നോ സ്വതന്ത്രനെന്നോ പുരുഷനെന്നോ സ്ത്രീയെന്നോ വ്യത്യാസമില്ല. നിങ്ങളെല്ലാവരും യേശുക്രിസ്തുവിൽ ഒന്നാണ്" (ഗലാ. 3,28). പുരുഷനെയും, സ്ത്രീയെയും ക്രിസ്തുവിൽ ഒരുമിപ്പിച്ച് ദൈവം സൃഷ്ടിക്കുന്ന ഒരു ദൈവിക യാഥാർത്ഥ്യമാണ് കുടുംബം. പരസ്പരം നൽകുകയും സ്വീകരിക്കുകയും ചെയ്യുന്നതിലൂടെ ഓരോ മനുഷ്യ വ്യക്തിയും കുടുംബത്തിലൂടെയാണ് വിശാല മനുഷ്യസമൂഹത്തിലേക്ക് പരിചയപ്പെടുത്തപ്പെടുന്നത്. അതോടൊപ്പം ഓരോ വ്യക്തിയ്ക്കും ലഭിക്കുന്ന ദൈവിക

ജീവൻ കെട്ടുപോകാതെ നിരന്തരം പ്രോജ്ജ്വലിപ്പിക്കുന്ന പരിശീലകളരികൂടിയാണ് കുടുംബം. ഇത് ആദ്ധ്യാത്മികതയിലും കൂദാശാ ജീവിതത്തിലും അടിയുറച്ച കുടുംബ ജീവിതത്തിന്റെ പശ്ചാത്തലത്തിലാണ് സംഭവിക്കേണ്ടത്. ദൈവികപദ്ധതിയിൽ രൂപപ്പെടുന്ന കുടുംബത്തിന് ദ്വിവിധ ലക്ഷ്യങ്ങൾ സഭ മുന്നോട്ട് വയ്ക്കുന്നു:

1. ദമ്പതികളുടെ നന്മ

2. സന്താനങ്ങളുടെ ജനനവും പരിശീലനവും

**ദമ്പതികളുടെ നന്മ**

ദമ്പതികളുടെ നന്മ വിവാഹജീവിതത്തിന്റെയും കുടുംബത്തിന്റെയും ഒരു അടിസ്ഥാനലക്ഷ്യമായി സഭ കരുതുന്നു. "ദൈവമായ കർത്താവ് അരുളിച്ചെയ്തു, മനുഷ്യൻ ഏകനായിരിക്കുന്നത് നന്നല്ല; അവന് ചേർന്ന തുണയെ ഞാൻ നൽകും" (ഉല്പ. 2, 18). മനുഷ്യന് തുണയുണ്ടാവുകയും അവർ ഒരുമിച്ച് കുടുംബജീവിതം കെട്ടിപടുക്കുകയും ചെയ്യുക എന്നതായിരുന്നു ദൈവത്തിന്റെ പദ്ധതി. ഏകനായിരിക്കുന്ന മനുഷ്യനിൽ അവന്റെ നന്മപൂർണ്ണമാകുന്നില്ല എന്ന സന്ദേശവും ഈ വചനം നൽകുന്നു. പുരുഷനും സ്ത്രീയും ഒരുമിച്ച് പരസ്പരം വളർത്തുകയും പുതുതലമുറയ്ക്ക് ജന്മം നൽകുകയും ചെയ്യുമ്പോഴാണ് അവരുടെ നന്മ പൂർണ്ണമാകുന്നത്. പൗലോസ്ശ്ലീഹാ നമ്മെ ഓർമിപ്പിക്കുന്നു, "എന്നാൽ വ്യഭിചാരം ചെയ്യാൻ പ്രലോഭനങ്ങൾ ഉണ്ടാകുമെന്നതുകൊണ്ട് പുരുഷന് ഭാര്യയും സ്ത്രീക്ക് ഭർത്താവും ഉണ്ടായിരിക്കട്ടെ. ഭർത്താവ് ഭാര്യയോടുള്ള ദാമ്പത്യധർമ്മം നിറവേറ്റണം. അതുപോലെ തന്നെ ഭാര്യയും, ഭാര്യയുടെ ശരീരത്തിൻമേൽ അവൾക്കല്ല അധികാരം ഭർത്താവിനാണ്. ഭർത്താവിന്റെ ശരീരത്തിന്മേൽ അവനല്ല ഭാര്യയ്ക്കാണ് അധികാരം" (1 കോറി. 7, 2-3). മനുഷ്യന്റെ നന്മയ്ക്കായി ദൈവം സൃഷ്ടിച്ച ഒരു വിശുദ്ധ യാഥാർത്ഥ്യമാണ് കുടുംബം എന്ന് പൗലൊസ് ശ്ലീഹാവിടെ ഓർമിപ്പിക്കുന്നു. കുടുംബത്തിൽ ദമ്പതികൾ പരസ്പരം വളർത്തുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നവരാകണമെന്ന കാഴ്ചപ്പാട് ആദിമനൂറ്റാണ്ടുകളിൽ തന്നെ സഭയ്ക്കുണ്ടായിരുന്നു. അതുകൊണ്ടാണ് സഭയിലെ അതിപുരാതനമായ ആരാധനക്രമമായ അന്ത്യോക്യൻ ക്രമത്തിൽ നാം ഇപ്രകാരം നാം പ്രാർത്ഥിക്കുന്നത്. "നിങ്ങളോരോരുത്തരും അവനവന്റെ ഭാര്യയോടുള്ള ബന്ധം എങ്ങനെ ആയിരിക്കണമെന്ന് ശ്രദ്ധിക്കുക. എന്തെന്നാൽ അവൾ സ്വജനങ്ങളെ വിട്ട് ഭർത്താവിനോട് യോജിച്ചിരിക്കുന്നു. അതിനാൽ അവൻ അവളെ പ്രീതിപ്പെടുത്തി, അവളോട് ദയാപൂർവ്വം വർത്തിക്കണം. സ്വപ്രാണനെപ്പോലെ അവൻ അവളോട് വർത്തിക്കണം. അവൻ വിശന്നിരുന്നാലും അവൾക്ക് ഭക്ഷണം കൊടുക്കണം. അവൻ ദാഹിച്ചിരുന്നാലും അവൾക്ക് കുടിക്കുവാൻ കൊടുക്കണം. അവളും അവനെ യഥോചിതം പരിചരിക്കുവാൻ കടപ്പെട്ടവളാകുന്നു. സകലത്തിലും സൗഹാർദ്ദത്തോടും സ്നേഹത്തോടും കൂടെ അവൾ അവന്റെ അടുക്കൽ പെരുമാറണം" (കൂദാശക്രമം, 2008, പേ. 83). അതുപോലെ തന്നെ ദൈവവചനം വീണ്ടും കുടുംബജീവിതത്തിലേക്ക് വെളിച്ചം വീശുന്നു, "ഭാര്യമാരെ ഭർത്താക്കന്മാർക്ക് വിധേയരായിരിക്കുവിൻ. വചനം അനുസരിക്കാത്ത ആരെങ്കിലുമുണ്ടെങ്കിൽ അവരെ വാക്കുകൊണ്ടല്ല, പെരുമാറ്റം കൊണ്ട് വിശ്വാസത്തിലേക്ക് ആനയിക്കാൻ ഭാര്യമാർക്ക് കഴിയും. അവർ നിങ്ങളുടെ നിഷ്കളങ്കവും ആദരപൂർവ്വകവുമായ പെരുമാറ്റം കാണുന്നതുമൂലമാണ് ഇത് സാധ്യമാവുക. ബാഹ്യമോടികളായ പിന്നിയ മുടിയോ സ്വർണ്ണാഭരണമോ വിശേഷ വസ്ത്രങ്ങളോ അല്ല നിങ്ങളുടെ അലങ്കാരം. പിന്നെയോ ദൈവസന്നിധിയിൽ വിശിഷ്ടമായ, സൗമ്യവും ശാന്തവുമായ ആത്മാവാകുന്ന അനശ്വരരത്നം അണിഞ്ഞ ആന്തരികവ്യക്തിത്വമാണ്. ഇങ്ങനെ തന്നെ ഭർത്താക്കന്മാരെ നിങ്ങൾ വിവേകത്തോടെ നിങ്ങളുടെ ഭാര്യമാരോടൊത്ത് ജീവിക്കുവിൻ. സ്ത്രീ ബലഹീനപാത്രമാണെങ്കിലും ജീവദായകമായ കൃപയ്ക്ക് തുല്യ അവകാശിയെന്ന നിലയിൽ അവളോട് ബഹുമാനം കാണിക്കുവിൻ" (1 പത്രോ. 3, 1-7). ദമ്പതികൾ സ്നേഹത്തോടെയും ആദരവോടെയും പരസ്പരം വളർത്തുമ്പോൾ നല്ല കുടുംബം രൂപം കൊള്ളുന്നു. ഇവിടെ, ദമ്പതികളുടെ നന്മ എന്ന കുടുംബത്തിന്റെ ഒരു പ്രാഥമിക ലക്ഷ്യം സാക്ഷാത്കരിക്കപ്പെടുന്നു.

**സന്താനങ്ങൾ കുടുംബത്തിന്റെ ഐശ്വര്യം**

കുടുംബജീവിതം സ്ത്രീയുടെയും പുരുഷന്റെയും നന്മ മാത്രം ലാക്കാക്കിയുള്ള ഒരു സംവിധാനമല്ല. പുതുതലമുറയുടെ പിറവിയും അവരുടെ പരിശീലനവും കുടുംബത്തിന്റെ അവിഭാജ്യലക്ഷ്യങ്ങളിൽ ഒന്നാണ്. ദൈവം പറഞ്ഞു, "സന്താനപുഷ്ടിയുണ്ടായി, പെരുകി, ഭൂമിയിൽ നിറയുവിൻ" (ഉല്പ. 9,1). ഇതിലൂടെ ദൈവത്തിന്റെ ഛായയിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ട മനുഷ്യൻ ദൈവത്തിന്റെ സൃഷ്ടികർമ്മത്തിന് സഹകാരിയാവുകയാണ് ചെയ്യുക. പരിപാവനവും ദൈവനിയോഗിതവുമായ ഒരു ഉത്തരവാദിത്വമാണ് കുഞ്ഞുങ്ങൾക്ക് ജന്മം നൽകുക എന്നത്. ഇതിൽ പങ്കാളികളാകുമ്പോൾ സംശുദ്ധമായ മനസാക്ഷിയും നിർമ്മലമായ സ്നേഹവും ദമ്പതികൾ കാത്തു സൂക്ഷിക്കണം. ഇത് അനന്തരതലമുറയുടെ സ്വഭാവ രൂപവത്കരണത്തിനും വൈകാരിക പക്വതയ്ക്കും അത്യന്താപേക്ഷിതമാണ്. തികച്ചും ദൈവികമായ ഒരു അർത്ഥം

ദാമ്പത്യബന്ധത്തിൽ കാണുമ്പോൾ ഒരു തിരുകർമ്മത്തിന്റെ വിശുദ്ധിയോടെ കുഞ്ഞുങ്ങൾക്ക് ജന്മം നൽകാൻ ദമ്പതികൾക്കാകുന്നു.

കുഞ്ഞുങ്ങളുടെ ഗർഭാസ്ഥാവസ്ഥമുതൽ അവരുടെ പരിശീലനവും ആരംഭിക്കുന്നു. ഗർഭസ്ഥാവസ്ഥയിൽ തന്നെ അമ്മയുടെ ശരീരവുമായുള്ള സംസർഗ്ഗത്തിലൂടെ ശിശു ഏറെ കാര്യങ്ങൾ അഭ്യസിപ്പിക്കുന്നു. ഈ അവസരത്തിൽ അമ്മയുടെയും അവരോട് ചേർന്നു നിൽക്കുന്നവരുടെ വിചാരങ്ങളും വികാരങ്ങളും തീരുമാനങ്ങളും പ്രവൃത്തികളും ഒക്കെ അമ്മയിലൂടെ ഗർഭസ്ഥ ശിശുവിൽ ചെലുത്തുന്ന സ്വാധീനം ചെറുതല്ല. തന്മൂലം ഗർഭസ്ഥാവസ്ഥയിൽ മാതാവുമാത്രമല്ല അവരോട് ചേർന്ന് നിൽക്കുന്നവരും കുഞ്ഞിന്റെ പരിശീലനത്തിൽ തങ്ങൾക്കുള്ള ഉത്തരവാദിത്വം തിരിച്ചറിഞ്ഞ് ഉണർന്ന് പ്രവർത്തിക്കേണ്ടതുണ്ട്. അമ്മയുടെ ഉദരത്തിൽ ഉരുവാകുന്നതിനുമുമ്പ് തന്നെ തന്റെ സൃഷ്ടിയെകുറിച്ച് കരുതലുള്ള ദൈവത്തെ, തങ്ങളുടെ വാക്കുകളിലൂടെയും പ്രാർത്ഥനകളിലൂടെയും പ്രവൃത്തികളിലൂടെയും ഗർഭസ്ഥശിശുവിലേക്ക് സംവേദനം ചെയ്യുവാൻ അവർ ശ്രദ്ധിക്കേണ്ടതുണ്ടെന്ന ബോധ്യം സഭ പങ്കുവയ്ക്കുന്നു. ഇക്കാലയളവിൽ കുടുംബത്തിൽ സംജാതമാകുന്ന പ്രാർത്ഥനയുടെയും ദൈവിക സമാധാനത്തിന്റെയം അന്തരീക്ഷം ഗർഭസ്ഥ ശിശുവിന്റെ വ്യക്തിത്വത്തിൽ നിർണായക സ്വാധീനമാണ് ചെലുത്തുന്നത്.

നവജാത ശിശു മുതൽ പ്രായപൂർത്തിയാകുന്നവർവരെയുള്ള വളർച്ചയുടെ കാലയളവിൽ കുട്ടികളുടെ പരിശീലനത്തിൽ മാതാപിതാക്കൾക്കും മറ്റു കുടുംബാംഗങ്ങൾക്കും ശൈശവ, ബാല്യ, കൗമാര ദശങ്ങളിലുള്ള കുട്ടികൾ മുന്നിലേക്ക് അടർന്നു വീഴുന്ന വ്യക്തിത്വശകലങ്ങളാണ് ഇവരുടെ ഓരോ വാക്കുകളും പ്രവൃത്തികളും എന്ന ബോധ്യം ഇവർക്കുണ്ടാകണം. ഇവരെയറിയാതെ തന്നെ കുട്ടികൾ ഇവയെല്ലാം പെറുക്കിയെടുത്ത് അവരുടെ വ്യക്തിത്വ സൗധങ്ങൾ പണിയുകയാണ്. അവർ ചേർത്തുവെയ്ക്കുന്ന ഓരോ ഇഷ്ടികതുണ്ടിലും മാതാപിതാക്കളുടെയും അവരുമായി സംസർഗ്ഗം ചെയ്യുന്നവരുടെയും വ്യക്തിമുദ്രകൾ പതിയുന്നുണ്ടെന്ന കാര്യം ഉരുവിടുന്ന ഓരോ വാക്കിനുമുമ്പിലും ചെയ്യുന്ന ഓരോ പ്രവൃത്തിക്കു മുമ്പിലും ഉണ്ട് എന്ന കാര്യം മുതിർന്നവർ അറിഞ്ഞിരിക്കണം. ഈ ഉത്തരവാദിത്വ ബോധത്തോടെ തങ്ങളുടെ വാക്കുകളെയും പ്രവൃത്തികളെയും കുട്ടികളുടെ ശിക്ഷണത്തിന് അനുയോജ്യമാക്കുവാൻ മാതാപിതാക്കളും മറ്റുള്ളവരും ശ്രദ്ധിക്കേണ്ടതുണ്ട്.

**വാർദ്ധക്യവും വൈധവ്യവും അർത്ഥപൂർണ്ണമാക്കാം**

വാർദ്ധക്യം കുടുംബത്തിന്റെ ഒഴിഞ്ഞ മൂലയിലേക്ക് തള്ളപ്പെടേണ്ട ഒരു അവസ്ഥ അല്ല എന്ന ബോധ്യം കുടുംബാംഗങ്ങൾക്ക് എല്ലാവർക്കുമുണ്ടാകണം. വാർദ്ധക്യവും ഫലദായകമാണെന്ന് വി.



പൗലോസ് ശ്ലീഹാ നമ്മെ ഓർമ്മിപ്പിക്കുന്നു, "പ്രായം ചെന്ന പുരുഷന്മാർ മിതത്വം പാലിക്കുന്നവരും ഗൗരവ ബുദ്ധികളും വിവേകികളും വിശ്വാസത്തിലും സ്നേഹത്തിലും സഹനത്തിലും ദൃഢതയുള്ളവരും ആയിരിക്കാൻ നീ ഉപദേശിക്കുക. പ്രായം ചെന്ന സ്ത്രീകൾ ആദരപൂർവ്വം പെരുമാറുകയും പരദൂഷണം ഒഴിവാക്കുകയും നല്ല കാര്യങ്ങൾ പഠിപ്പിക്കുകയും ചെയ്യണം. ഭർത്താക്കന്മാരെയും കുട്ടികളെയും സ്നേഹിക്കുവാനും വിവേകവും ചാരിത്രശുദ്ധിയും കുടുംബ ജോലികളിൽ താൽപര്യവും ദയാശീലവും ഭർത്താക്കന്മാരോട് വിധേയത്വവും ഉള്ളവരാകുവാനും അവർ യുവതികളെ പരിശീലിപ്പിക്കട്ടെ. ഇപ്രകാരം തന്നെ ആത്മനിയന്ത്രണം പാലിക്കുവാൻ യുവാക്കന്മാരെയും ഉദ്ബോധിപ്പിക്കുക" (1 തിമോ. 5, 3-16). അപ്പച്ചന്മാരെയും അമ്മച്ചിമാരെയും കുടുംബത്തിന്റെ അതിർ വരമ്പുകളിലേക്കോ വൃദ്ധസദനങ്ങളിലേക്കോ തള്ളി നീക്കുമ്പോൾ ഇന്നത്തെ അണുകുടുംബത്തിന് നഷ്ടമാകുന്നത് ഈ പതംവന്ന പരിശീലനവും ശിക്ഷണവുമാണെന്ന വസ്തുത നമുക്ക് മറക്കാതിരിക്കാം. വാർദ്ധക്യത്തിലെത്തിയവർ അനന്തര തലമുറയെ പരിശീലിപ്പിക്കുന്നതിനുള്ള തങ്ങളുടെ ദൈവീകമായ ദൗത്യത്തെ തിരിച്ചറിഞ്ഞ് അവരുടെ ജീവിതത്തെ അർത്ഥപൂർണ്ണമാക്കേണ്ടതും അനിവാര്യമാണ്.

ജീവിതത്തിന്റെ സായാഹ്നത്തിലോ അല്ലെങ്കിൽ മദ്ധ്യപ്രായത്തിൽ തന്നെയോ തങ്ങളുടെ ജീവിത പങ്കാളികളെ നഷ്ടപ്പെട്ട് കഴിയുന്നവരോട് മറ്റ് കുടുംബാംഗങ്ങൾ ആദരപൂർവ്വം പെരുമാറണമെന്ന് വചനം നമ്മെ പഠിപ്പിക്കുന്നു. "യഥാർത്ഥത്തിൽ വിധവകളായിരിക്കുന്നവരെ ബഹുമാനിക്കുക. എന്നാൽ ഒരു വിധവയ്ക്ക് മക്കളോ മക്കളുടെ മക്കളോ ഉണ്ടെങ്കിൽ, അവർ ആദ്യമായി തങ്ങളുടെ കുടുംബാംഗങ്ങളോടുള്ള മതപരമായ കർത്തവ്യം എന്താണെന്ന് മനസ്സിലാക്കുകയും തങ്ങളുടെ മാതാപിതാക്കളോടുള്ള കടമകൾ നിറവേറ്റുകയും ചെയ്യട്ടെ. അത് ദൈവത്തിന് സ്വീകാര്യമാണ്" (1 തിമോ. 5, 3-4). ജീവിത പങ്കാളികളെ നഷ്ടപ്പെടുന്നവർ ജീവിത സായാഹ്നത്തിലായാൽ പോലും അനുഭവിക്കുന്ന ഏകാന്തതയിൽ അവരോട് സഹാനുഭൂതിയോടെ പെരുമാറാൻ മക്കൾക്കും മറ്റ് കുടുംബാംഗങ്ങൾക്കും ഉത്തരവാദിത്വമുണ്ട്.

### ഇന്നത്തെ കുടുംബം അഭിമുഖീകരിക്കുന്ന വെല്ലുവിളികൾ

കുടുംബത്തിന്റെ സ്വഭാവത്തെയും ദൈവീക ദൗത്യങ്ങളെയും കുറിച്ച് ചിന്തിച്ചതിനുശേഷം ഇന്നത്തെ കുടുംബം അഭിമുഖീകരിക്കുന്ന ചില വെല്ലുവിളികളെക്കുറിച്ച് ചർച്ച ചെയ്യാം. രണ്ടു വ്യത്യസ്ത കുടുംബങ്ങളിൽ നിന്നും സാഹചര്യങ്ങളിൽ നിന്നും കടന്നു വരുന്ന സ്ത്രീപുരുഷന്മാരിൽ നിന്നുമാണല്ലോ ഒരു കുടുംബം ജന്മം കൊള്ളുക. ഇവരുടെ വ്യത്യസ്ത ആശയങ്ങളും ചിന്താഗതികളും മനോഭാവങ്ങളും അനുരൂപപ്പെടേണ്ടത് കുടുംബത്തിന്റെ ഭദ്രതയ്ക്ക് അനിവാര്യമാണ്. ഇതിന് ആശയ വിനിമയം ഏറെ ആവശ്യമാണ്. നമ്മുടെ കുടുംബങ്ങളിൽ പലപ്പോഴും ഇത് അത്ര കണ്ട് പ്രകടമാക്കപ്പെടുന്നില്ല. സംവേദനം ചെയ്യപ്പെടാത്ത ആശയങ്ങളും അഭിലാഷങ്ങളും ദമ്പതികൾക്കിടയിൽ അകൽച്ചയും ആശയക്കുഴപ്പങ്ങളും സൃഷ്ടിക്കുന്നു. ഈ ആശയക്കുഴപ്പങ്ങൾക്കിടയിലാണ് ക്ഷണിക്കപ്പെടാത്ത അതിഥികളെപ്പോലെ മാധ്യമങ്ങളുടെ കടന്നു വരവ്. ജീവിത പങ്കാളിയിൽ നിന്നും ലഭിക്കാത്ത സ്നേഹത്തിന് പകരം അവർ ചാനലുകളെയും വെബ്സൈറ്റുകളെയും ആശ്രയിക്കുന്നു. അതിലൂടെ ജീവിത പങ്കാളിക്കായി സമർപ്പിക്കേണ്ട സമയവും ജീവിതവും മാധ്യമങ്ങളുടെ ഭാവനാലോകത്ത് അവർ പാഴാക്കുന്നു. ചിലപ്പോൾ ചില പുതിയ ബന്ധങ്ങളിലേക്ക് അത് വഴി തുറന്നു എന്നും വന്നേക്കാം. ഇന്ന് സാമ്പത്തിക സ്വയം പര്യാപ്തതയിലേക്ക് കുടുംബാംഗങ്ങളെല്ലാവരും വളർന്നു കൊണ്ടിരിക്കുന്ന ഒരു കാഴ്ചയാണ് കാണുവാൻ കഴിയുക. ആർക്കും ആരെയും ആശ്രയിക്കാതെ ജീവിക്കാമെന്ന അവസ്ഥ. കുടുംബ ബന്ധങ്ങളിലെ പ്രതിബദ്ധതയുടെ സുവർണ നൂലുകൾ പെട്ടെന്ന് അറ്റുപോകുന്നു. ഞാനെന്തിനിവിടെ കുടുംബത്തിന്റെ നാലു ചുമരുകൾക്കുള്ളിൽ എന്നെ തളച്ചിടണം എന്ന് ചിന്തിക്കുന്ന അവസ്ഥയിലേക്ക് വരെ കൊണ്ടുചെന്നെത്തിച്ചിട്ടുണ്ട് ഇന്നത്തെ അണുകുടുംബങ്ങൾ. പക്ഷെ ഇത് നിരാശയിലേക്കും അരക്ഷിതാവസ്ഥയിലേക്കുമാണ് വ്യക്തികളെ തള്ളിയിടുന്നത് എന്ന ബോധ്യവും ആധുനിക കുടുംബം മുന്നോട്ട് വയ്ക്കുന്നുണ്ട്. ഇന്നത്തെ കുടുംബങ്ങളിൽ വളരുന്ന കുട്ടികൾ എല്ലാറ്റിന്റെയും സംലഭ്യതയിലാണ് അവരുടെ ജീവിതം ആരംഭിക്കുന്നു. ജീവിതത്തിന്റെ പരുപരുത്ത യാഥാർത്ഥ്യങ്ങളും ക്ലേശങ്ങളും അവർക്ക് അന്യമാണ്. ഇതിലൂടെ പ്രായപൂർത്തിയായി തനിയെ ഒരു കുടുംബത്തെ നയിക്കുവാൻ പോരുന്ന ഒരു വലിയ പരിശീലനമാണ് അവർക്ക് നഷ്ടമാകുന്നത്. അവർ പരിശീലിക്കുന്ന ആസൂത്രണ വൈദഗ്ദ്ധ്യവും സിദ്ധാന്ത ശകലങ്ങളും കുടുംബത്തിന്റെ പ്രായോഗികതയിൽ അത്ര കണ്ട് വിലപോകില്ല എന്ന തിരിച്ചറിവിലേക്ക് മാതാപിതാക്കൾ കുട്ടികളെ നയിക്കേണ്ടിയിരിക്കുന്നു. കൗമാരത്തിലേക്ക് കടക്കുന്ന കുട്ടികൾക്ക് ഒരുപാട് ജിജ്ഞാസകളും ഉത്കണ്ഠകളുമുണ്ടാകും. ഇതിനെ അതിജീവിക്കുവാൻ പോരുന്ന ഒരു സൗഹാർദ്ദാന്തരീക്ഷം പലപ്പോഴും കുടുംബങ്ങളിൽ കാണാറില്ല. ലൈംഗിക വിദ്യാ

ഭ്യാസമുൾപ്പടെയുള്ള കാര്യങ്ങൾ ചർച്ച ചെയ്യാൻ പോരുന്ന സൗഹാർദ്ദ വേദികളായി കുടുംബങ്ങൾ മാറണം. മാതാപിതാക്കൾ തങ്ങളുടെ മക്കൾക്കു വേണ്ടി ജീവിതപങ്കാളികളെ കണ്ടെത്തുമ്പോൾ ശരിയായ അന്വേഷണം നടത്താത്തത് കുടുംബ ജീവിതത്തിന് വെല്ലുവിളി ഉയർത്തുന്ന മറ്റൊരു വസ്തുതയാണ്. വൈകാരികമായും സാംസ്കാരികമായും ഒക്കെ തങ്ങളുടെ മക്കൾക്ക് ചേർന്ന ജീവിത പങ്കാളിയാണ് എന്ന ഉത്തമ ബോദ്ധ്യം വന്നതിനു ശേഷം വിവാഹ ജീവിതത്തിലേക്ക് അവരെ ആനയിക്കുകയാണു വേണ്ടത്. യുവതീ യുവാക്കൾ സ്വയം കണ്ടെത്തുന്ന ജീവിത പങ്കാളികളുടെ കാര്യത്തിലും ഈ അന്വേഷണത്തിന് അർഹമായ പ്രാധാന്യം നൽകേണ്ടതുണ്ട്. കുടുംബ ബന്ധങ്ങളെ തച്ചുടക്കുന്ന മറ്റൊരു വെല്ലുവിളിയാണ് മദ്യപാനം തുടങ്ങിയ ദുശ്ശീലങ്ങൾ. പക്ഷെ ഏത് ദുശ്ശീലത്തിനടിമപ്പെട്ട ഭർത്താക്കന്മാരെയും പ്രാർത്ഥനാപൂർവ്വകമായ പരിചരണത്തിലൂടെ നേർവഴിക്ക് കൊണ്ടുവരുവാൻ സ്ത്രീകൾക്ക് സാധിക്കും എന്ന് പല അനുഭവങ്ങളും സാക്ഷിക്കുന്നു. ക്ഷമാപൂർവ്വകമായ കാത്തിരിപ്പ് ഇവിടെ അനിവാര്യമാണ്. പത്രോസ് ശ്ലീഹായുടെ വാക്കുകൾ ഒരിക്കൽ കൂടി നമുക്ക് ഓർക്കാം "വചനം അനുസരിക്കാത്തവരെ വാക്കുകൊണ്ടല്ല; പെരുമാറ്റം കൊണ്ട് വിശ്വാസത്തിലേക്ക് നയിക്കുവാൻ ഭാര്യമാർക്ക് കഴിയും" (1 പത്രോ. 3-1). ഇങ്ങനെ ഓരോ വ്യക്തിയും സ്വയം അറിഞ്ഞും പരസ്പരം വളർത്തിയും ആണ് കുടുംബം കരുപ്പിടിപ്പിക്കേണ്ടത്. പലപ്പോഴും ഈ വൈകാരിക പക്വതയിലേക്ക് കുടുംബാംഗങ്ങൾ വളരുന്നില്ല എന്നത് ആധുനിക കുടുംബം നേരിടുന്ന മറ്റൊരു വെല്ലുവിളിയാണ്. സാഹചര്യങ്ങളെ മനസ്സിലാക്കാതെ പെട്ടെന്ന് പ്രതികരിക്കുന്ന കുടുംബാംഗങ്ങൾ കുടുംബ ശൈഥില്യത്തിന് വഴിമരുന്നിടുകയാണ്. ഇതിനുവേണ്ട പാകത കൗമാരക്കാലം മുതൽക്കെ കുട്ടികൾക്ക് പകർന്നുകൊടുക്കുവാൻ മാതാപിതാക്കൾക്കും അദ്ധ്യാപകർക്കും സാധിക്കണം.

**ഉപസംഹാരം**

ദൈവത്തിന്റെ പ്രത്യേക പദ്ധതിയുടെ നിവർത്തിയാകലിന് ദൈവം സ്ഥാപിച്ച സാമൂഹിക സംവിധാനമാണ് കുടുംബം. കുടുംബത്തിൽ ദമ്പതികളുടെ ക്ഷേമവും കുഞ്ഞുങ്ങളുടെ പരിശീലനവും ഉറപ്പാക്കപ്പെടണം. വൃദ്ധരും വിധവകളും കുടുംബങ്ങളിൽ സംരക്ഷിക്കപ്പെടണം. ഇന്നത്തെ കുടുംബം അഭിമുഖീകരിക്കുന്ന വെല്ലുവിളികൾക്ക് മുന്നിൽ തളരുകയല്ല വേണ്ടത് സമചിത്തതയോടെ അവയെ നേരിടുകയാണ് ആവശ്യം. ദൈവം സ്ഥാപിച്ച ഒരു സംവിധാനത്തെ സംരക്ഷിക്കുവാൻ ദൈവത്തിന്റെ കരം എപ്പോഴും കൂടെയുണ്ടാവുമെന്നും, ആ വിശ്വാസത്തിലുള്ള അടിയുറച്ച അർപ്പണബോധമാണ് ഈ വെല്ലുവിളികൾക്കുള്ള ഏക പ്രത്യുത്തരമെന്നും നാം തിരിച്ചറിയേണ്ടിയിരിക്കുന്നു. സിനഡിൽ പ. പിതാവ് ഫ്രാൻസിസ് മാർപ്പാപ്പ ഒക്ടോബർ 19-ാം തീയതി നൽകിയ സമാപന സന്ദേശത്തോടെ ഈ ലേഖനം ഉപസംഹരിക്കട്ടെ, "കുടുംബത്തിലെ ആത്മാക്കളുടെ നന്മയ്ക്കായി നമുക്ക് ഉത്സുകരാകാം. അതാണല്ലോ അത്യുന്നത നിയമം."

## കർദ്ദിനാൾ റെയ്മണ്ട് ലിയോ ബുർക്ക്



സാധാരണയായി അനുവർത്തിച്ച് വരുന്ന മാർഗ്ഗം കാണുക, വിലയിരുത്തുക, പ്രവർത്തിക്കുക എന്നതായിരുന്നുവെങ്കിൽ ഈ സുന്നഹദോസിൽ അത് ശ്രവിക്കുക, വിലയിരുത്തുക, പ്രവർത്തിക്കുക എന്നതായിരുന്നു.

ശ്രവിക്കുക:മറ്റുള്ളവർ പറയുന്നതും, ഇന്നത്തെ ലോകത്തിലെ വിവാഹജീവിതത്തെക്കുറിച്ചും കുടുംബ ജീവിതത്തെക്കുറിച്ചും ശ്രവിക്കുകയും നിരീക്ഷിക്കുകയും ചെയ്യുക.

വിലയിരുത്തുക : നമുക്ക് ദാനമായി ലഭിച്ചിട്ടുള്ള വിശ്വാസ നിക്ഷേപത്തിന്റെ വെളിച്ചത്തിൽ വിലയിരുത്തുക.

പ്രവർത്തിക്കുക:നമ്മുടെ പരിപാലനയ്ക്ക് ഏൽപ്പിച്ചിട്ടുള്ള ദൈവത്തിന്റെ ജനത്തെ അജപാലനപരമായി അനുധാവനം ചെയ്യുക.

കവർ സ്റ്റോറി



# ആധുനികകേരളത്തിലെ കുടുംബങ്ങൾ നേരിടുന്ന വെല്ലുവിളികൾ

ഡോ. ജോളി കെ. ജെയിംസ്
(സെന്റ് ബർക്കുമാൻസ് കോളേജ്, ചങ്ങനാശ്ശേരി)

ആധുനികകാലത്തു സംഭവിക്കുന്ന കുടുംബ തകർച്ചകൾക്ക് കാരണങ്ങൾ പലതാണ്. ഏതൊക്കെ കാരണങ്ങളാലാണ് ഇതു സംഭവിക്കുന്നത് എന്ന് അന്വേഷിക്കാൻ ആരുംമെനക്കെടുന്നില്ല. കാരണം, സ്വന്തം സ്വപ്നങ്ങൾ സാക്ഷാത്കരിക്കുന്നതിനുള്ള ഓട്ടത്തിലാണ് എല്ലാവരും. ഇതിനിടെ കുടുംബം, സമൂഹം മുതലായവയെക്കുറിച്ച് അന്വേഷിക്കാനോ അവയെപ്പറ്റി ചിന്തിക്കാനോ ആർക്കും സമയമില്ല. വ്യക്തി, വ്യക്തികൾ ചേർന്ന കുടുംബം, കുടുംബങ്ങൾ ചേർന്ന സമൂഹം, സമൂഹങ്ങൾ ചേർന്ന ജനത, ഈ ജനതയുടെ രാജ്യം. ഈ കണ്ണിയുടെ തുടക്കക്കാരനായ വ്യക്തി തന്നെ മുൻകൈ എടുത്താലേ ബാക്കിയുള്ളവയെല്ലാം പൂർണ്ണമാവൂ. വ്യക്തി ശരിയല്ലെങ്കിൽ രാഷ്ട്രം നശിക്കും എന്നുതന്നെ ചുരുക്കം. വ്യക്തിയും കുടുംബവും പരസ്പരപൂരകങ്ങളാണ്. അതായത്, വ്യക്തി മുൻകൈ എടുത്താലേ കുടുംബം ശരിയാവൂ. അതുപോലെ വ്യക്തിയിൽ നല്ല വ്യക്തിത്വരൂപവൽക്കരണത്തിന് കുടുംബം മുൻകൈ എടുക്കണം. ചുരുക്കത്തിൽ കുടുംബവും വ്യക്തിയും രണ്ടല്ല, ഒന്നായിരിക്കണം.



സമൂഹത്തിന്റെ ഈ ഘടനക്ക് ആധുനികകാലഘട്ടത്തിൽ പലതരം വെല്ലുവിളികൾ ഉണ്ടാവുന്നുണ്ട്. വ്യക്തിത്വ രൂപീകരണത്തിനുതകുന്ന കുടുംബബന്ധങ്ങൾ ഇതുവരെയുണ്ടാകാത്ത രീതിയിലുള്ള ഭീഷണികൾ നേരിട്ടുകൊണ്ടിരിക്കുന്നു. അവയിൽ ചിലത് പരിശോധിക്കാം.

### 1. ശാസ്ത്ര സാങ്കേതികവിദ്യയുടെ വികസനം

ശാസ്ത്ര സാങ്കേതികവിദ്യയുടെ വികസനം അതിന്റെ ലക്ഷ്യത്തിന് അനുസൃതമായി ഉപയോഗിക്കാതെ ഏറെ ദോഷകരമായി ബാധിക്കുന്ന തരത്തിൽ വിവേകശൂന്യമായി ഉപയോഗിക്കുന്നത് കുടുംബബന്ധങ്ങളുടെ തകർച്ചക്ക് ഒരു കാരണമാണ്. സോഷ്യൽ മീഡിയകൾ ബന്ധങ്ങൾ ശക്തിപ്പെടുത്തുക എന്ന ലക്ഷ്യവുമായി സ്ഥാപിതമായപ്പോൾ ഇതിലൂടെ ഓരോ കുടുംബത്തിലെയും ഒരാളെങ്കിലും ഇതിൽ അംഗമാകുകയും വിലപ്പെട്ട മണിക്കൂറുകൾ ഇതിനായി ചിലവഴിക്കുകയും ചെയ്യുന്നു.

ഇതിൽ പ്രധാനമായും നമുക്കു കാണാവുന്നത്, ഒരു വശത്ത് സൗഹൃദബന്ധങ്ങൾ ശക്തിപ്പെടുത്താൻ ശ്രമിക്കുമ്പോൾ മറുവശത്ത് കുടുംബബന്ധങ്ങൾ ശിഥിലമാകാൻ ഇത് കാരണമാകുന്നു എന്നതാണ്. ജീവിതപങ്കാളിയോടും മക്കളോടുമൊപ്പം ചിലവഴിക്കേണ്ട വിലപ്പെട്ട സമയമാണ് അറിയുന്നവരും അറിയാത്തവരുമായ സുഹൃത്തുക്കൾക്കുവേണ്ടി/ സുഹൃത്ത് എന്നു വിശ്വസിക്കുന്നവർക്കുവേണ്ടി ചിലവഴിക്കപ്പെടുന്നത്. ഇതുമാത്രമല്ല, പ്രധാനപ്പെട്ട കാര്യം സോഷ്യൽ മീഡിയയിലൂടെ തൽപരകക്ഷികളുടെ ചതിക്കുഴിയിൽപ്പെട്ട് സാമ്പത്തിക മാനസിക പീഢനങ്ങൾ ഏൽക്കേണ്ടി വരുന്നവരുടെയും, ജീവിതം തന്നെ നഷ്ടപ്പെടുത്തുന്നവരുടേതുമായ അനുഭവങ്ങൾ ദിവസേന നാം കാണുകയും ദൃശ്യ വാർത്താമാധ്യമങ്ങൾ പരമ്പരപോലെയെന്നവണ്ണം നമ്മെ അറിയിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നു. പ്രായ/ലിംഗഭേദമെന്യേ ഇതു സംഭവിക്കുകയും ഓരോ ദിവസവും അധികരിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു.

ഇതിനുള്ള കാരണങ്ങളും സാഹചര്യങ്ങളും അപഗ്രഥിക്കുമ്പോൾ നമുക്ക് അറിയാൻ സാധിക്കുന്നത് കുടുംബത്തിൽനിന്നും ലഭിക്കേണ്ടതായ സ്നേഹം, കരുതൽ, പരിഗണന തുടങ്ങിയവ ലഭിക്കാത്തപ്പോൾ അതു തേടിപ്പോകുന്ന വ്യക്തികളുടെ അവസ്ഥയെക്കുറിച്ചാണ്, അവരുടെ മനോഭാവത്തെക്കുറിച്ചാണ്. യുവതീയുവാക്കൾ മാത്രമല്ല, കുടുംബനാഥർ വരെ ഈ സാഹചര്യത്തിൽ പെട്ടുപോകുന്നത് നമുക്കു കാണാൻ കഴിയും. അറിയാൻ സാധിക്കാത്ത വ്യക്തിയുമായുള്ള സുഹൃത്ബന്ധങ്ങൾ പലപ്പോഴും അപകടങ്ങളിലേയ്ക്ക് തള്ളിവിടുന്നു എന്ന സത്യം വ്യക്തികൾ മനസ്സിലാക്കാതെപോകുന്നു, അല്ലെങ്കിൽ ആ സത്യം ഉൾക്കൊള്ളുന്നതിൽ പരാജയപ്പെടുന്നു. സൗഹൃദ ചാറ്റിംഗിൽ ഏറ്റവും കൂടുതൽ ഉപയോഗിക്കപ്പെടുന്ന ഒരു വാക്കാണ് 'I miss ''you' എന്നത്. ഇത് ശരിയായ അർത്ഥത്തിലാണോ ഉപയോഗിക്കപ്പെടുന്നത് അതോ വെറുമൊരു ഉപചാരവാക്കായാണോ? ഇതു കേട്ട് പുളകിതരാവുന്നവർ ഓർക്കേണ്ട ഒരു കാര്യം, ശരിക്കും മിസ് ചെയ്യുന്നത് ആർക്ക്, ആരെ എന്നതാണ്. മണിക്കൂറുകളോളം സോഷ്യൽ മീഡിയയിൽ ചിലവഴിച്ചുകൊണ്ടിരിക്കുന്ന ഒരു വ്യക്തിയെ സംബന്ധിച്ചിടത്തോളം, അയാൾക്ക് സ്വന്തം കുടുംബാംഗങ്ങളെ മിസ് ചെയ്യുന്നു. കുടുംബാംഗങ്ങൾക്ക് അയാളെ മിസ് ചെയ്യുന്നു. അതല്ലേ സത്യം. അല്ലാതെ ഏതോ രാജ്യത്തെ ഏതോ ഒരു സ്ഥലത്തിരുന്ന് സമയംകൊല്ലാനോ, കെണിയിൽപെടുത്തി സാമ്പത്തികലാഭത്തിനോ ശ്രമിച്ചുകൊണ്ടിരിക്കുന്ന ഏതോ ഒരാൾക്ക് ആരെ, എന്തു മിസ് ചെയ്യാൻ? സോഷ്യൽ മീഡിയയിലൂടെ ലഭിക്കുന്ന/ വാഗ്ദാനം ചെയ്യപ്പെടുന്ന സ്നേഹം അഭിനയം മാത്രമാണെന്നു മനസ്സിലാക്കുമ്പോഴേക്കും പലതും നഷ്ടപ്പെട്ടിരിക്കും. സമ്പത്ത്, അഭിമാനം, കുടുംബബന്ധങ്ങൾ, സർവ്വോപരി നല്ലകാര്യങ്ങൾക്ക് ഉപയോഗിക്കേണ്ടിയിരുന്ന വിലപ്പെട്ട സമയം.

ആധുനിക ഭാരതത്തിൽ ഏറ്റവും കൂടുതൽ മാറ്റങ്ങൾക്കു വിധേയമായൊരു സമൂഹം കേരളീയ സമൂഹമാണെന്ന് നിസ്സംശയം പറയാം. ഏറ്റവും കൂടുതൽ പാശ്ചാത്യവത്കരിക്കപ്പെട്ടതും കേരളീയസമൂഹം തന്നെ. ഉയർന്ന വിദ്യാഭ്യാസനിലവാരവും, മലയാളിയുടെ പ്രവാസജീവിതവും അതിനു വളമായി. വിദ്യാഭ്യാസവും സാമ്പത്തികാഭിവൃദ്ധിയും കേരള സമൂഹത്തെ നശിപ്പിച്ചു എന്ന് ഇതർത്ഥമാക്കുന്നില്ല മറിച്ച് ആധുനികവത്ക്കരണത്തിൽ, നന്മയും തിന്മയും വേർതിരിച്ച് നല്ലതിനെ തിരഞ്ഞെടുത്ത് മോശമായതിനെ ഒഴിവാക്കുന്നതിൽ മലയാളി വിജയിച്ചോ എന്നതാണ്. ഇന്ന് എറ്റവും കൂടുതൽ വിവാഹമോചനം നടക്കുന്ന ഒരു സമൂഹമായി കേരളം മാറിക്കൊണ്ടിരിക്കുകയാണ്. ഓരോ വർഷവും വിവാഹമോചനക്കേസുകളുടെ എണ്ണം കൂടിക്കൊണ്ടിരിക്കുന്നു - അല്ല, അത് ഇരട്ടിയാവുന്നു എന്നതാണ് ഭീതിജനകം. വിവാഹം കഴിക്കാതെയുള്ള 'ലിവിംഗ് ടുഗദർ' സംസ്കാരം വ്യാപിച്ചുകൊണ്ടിരിക്കുന്നു. കുടുംബാംഗങ്ങൾ തമ്മിൽ കൂടുമ്പോൾ ഇമ്പം എന്നതിനു പകരം കൂടുമ്പോൾ പ്രകമ്പനം എന്ന രീതിയിലായിരിക്കുന്നു കാര്യങ്ങൾ. ശബ്ദകോലാഹലങ്ങളുടെയും ആശയവിസ്ഫോടനങ്ങളുടെയും പ്രകമ്പനം. എന്താണ് ഇതിനു കാരണം എന്നന്വേഷിച്ചാൽ പഴി ചാരാൻ പലതും കാണാം. മാതാപിതാക്കൾ തമ്മിലുള്ള സ്വരച്ചേർച്ചയില്ലായ്മ, ഉപഭോഗസംസ്കാരത്തിന്റെ ഭാഗമായുണ്ടാവുന്ന അനിയന്ത്രിതമായ ആവശ്യങ്ങളുടെ പട്ടികയും അതു നിറവേറ്റപ്പെടുന്നതിനുതകുന്ന സാമ്പത്തിക ഭദ്രതയില്ലായ്മയും, കുടുംബസ്വച്ഛതയിലേയ്ക്കുള്ള ദൃശ്യമാധ്യമങ്ങളുടെ കടന്നുകയറ്റം, കുട്ടികളുടെ നിയന്ത്രണമില്ലായ്മയും അമിതസ്വാതന്ത്ര്യവും മൂലമുണ്ടാവുന്ന പ്രശ്നങ്ങൾ മുതലായവ അതിൽ ചിലതു മാത്രം.

**2. അണുകുടുംബങ്ങളുടെ വ്യാപനം**

ആധുനിക യുഗത്തിൽ കുടുംബങ്ങൾ നേരിടുന്ന പ്രധാന പ്രശ്നം, കുടുംബത്തിന്റെ അസ്ഥിരതയാണ്. സ്ഥിരതയുണ്ടായിരുന്ന പുരാതനകുടുംബങ്ങളിൽ വിവാഹബന്ധങ്ങൾ പിരിയുന്നത് ആലോചിക്കാൻപോലും ആകാത്ത ഒരു സ്ഥിതിയായിരുന്നു. കുടുംബത്തിനു വെളിയിൽ സ്ത്രീകൾക്ക് മറ്റ് അഭയസങ്കേതങ്ങൾ ലഭിച്ചിരുന്നില്ല. ആധുനിക കാലഘട്ട

ത്തിൽ കുടുംബം എന്ന വ്യവസ്ഥിതിക്ക് അതിലുള്ള അംഗങ്ങളുടെമേലുള്ള നിയന്ത്രണം കുറഞ്ഞു. യുവതലമുറക്ക് (ന്യൂജനറേഷൻ) മുതിർന്നവർ തങ്ങളെ നിയന്ത്രിക്കുന്നതോ, തങ്ങളുടെ കാര്യങ്ങളിൽ അഭിപ്രായം പറയുന്നതോ ഇഷ്ടമല്ലാതായിരിക്കുന്നു. മുതിർന്നവർ തങ്ങളുടെ ജീവിതപരിചയങ്ങളിൽനിന്നും മനസ്സിലാക്കിയ നല്ലകാര്യങ്ങൾ യുവതലമുറക്ക് പറഞ്ഞുകൊടുത്താൽ അതു വെറും വിവരദോഷമായും, കാലംകഴിഞ്ഞവരുടെ ജല്പന്നങ്ങളായും അവഗണിക്കപ്പെടുന്നു. അവരെ സംബന്ധിച്ചിടത്തോളം അതൊക്കെ കാലഹരണപ്പെട്ട ആശയങ്ങൾ ആണ്. പണ്ടുണ്ടായിരുന്ന, പലകൂടുംബങ്ങൾ ഒന്നിച്ചുകഴിഞ്ഞിരുന്ന കൂട്ടുകുടുംബ വ്യവസ്ഥിതി, അതിൽ ലഭിച്ചിരുന്ന സുരക്ഷിതത്വവും പങ്കുവെയ്ക്കലും ന്യൂജനറേഷന് അചിന്ത്യവും അസഹനീയവുമാണ്. അതെല്ലാം 'പ്രൈവസി' എന്ന ആംഗലേയ വാക്കുകൊണ്ട് വേർതിരിക്കപ്പെട്ട വികാരങ്ങൾക്ക് എതിരാണ്. വിശാലമായ അർത്ഥത്തിൽ 'പ്രൈവസി' എന്നത് ഒരു തരം സ്വാർത്ഥത അല്ലേ? തന്റെ കാര്യങ്ങൾ, തന്റേതായ വിചാരങ്ങൾ, തന്റേതു മാത്രമായ അവസ്ഥകൾ, അതിൽ ആരും ഇടപെടാൻ പാടില്ല, ആരും നിയന്ത്രിക്കാൻ പാടില്ല. ന്യൂ ജനറേഷൻ കാലഘട്ടത്തിൽ വ്യക്തിക്ക് ആവശ്യത്തിനുമധികം സ്വകാര്യത ലഭിക്കുന്നു. ഇതെല്ലാം ആധുനിക യുവത്വം ഏറ്റവും കൂടുതൽ പ്രാധാന്യം കൊടുക്കുന്ന 'പ്രൈവസി' എന്ന ഒറ്റ വാക്കിനാൽ നിർവ്വചിക്കപ്പെട്ടിരിക്കുന്നു. എന്തു തെമ്മാടിത്തവും അവൻ ഈ വാക്കിന്റെ പരിധിയിൽ കൊണ്ടുവരുന്നു.

ന്യൂജനറേഷൻ കുടുംബങ്ങളിൽ സ്വകാര്യതക്ക് വലിയ പ്രാധാന്യമാണ് നൽകപ്പെട്ടിരിക്കുന്നത്. അണുകുടുംബങ്ങളുടെ വ്യാപനമാണ് സ്വകാര്യതക്ക് ഇത്രയധികം പ്രാധാന്യം കൈവരാൻ കാരണം. പരസ്പരമുള്ള പങ്കുവെയ്ക്കൽ ശീലിക്കാൻ ഇവിടെ അവസരം ലഭിക്കുന്നില്ല. ഇന്ന് കുട്ടികൾക്ക് ഒന്നിനും ഒരു കുറവും ഇല്ല. അവരുടെ ഏതാഗ്രഹവും സാധിച്ചുകൊടുക്കാൻ മാതാപിതാക്കൾ മത്സരിക്കുന്നു. ഒന്ന് അല്ലെങ്കിൽ രണ്ട് കുട്ടികൾ മാത്രമുള്ള കുടുംബത്തിൽ ഇത് വളരെയെളുപ്പം സാധ്യമാകുന്നു. എന്നാൽ ഇത് കുട്ടികളെ കൂടുതൽ സ്വാർത്ഥമതികളാക്കുകയല്ലേ ചെയ്യുന്നത്. ഈ അന്തരീക്ഷത്തിൽ വളർന്നു വരുന്ന വ്യക്തി ഒരു കുടുംബമായി ജീവിക്കേണ്ടി വരുന്ന സാഹചര്യത്തിൽ ഒന്നിനോടും പൊരുത്തപ്പെടാനാവാതെ ഉള്ളതിൽ സംതൃപ്തി കണ്ടെത്തുവാനോ കഴിയാതെ വിഷമിക്കുന്നു. ഇത് കുടുംബത്തിൽ അസ്വാരസ്യത്തിനു വിത്തിടുന്നു.

### 3. ജോലി ചെയ്യുന്ന ഭാര്യയും ഭർത്താവും

ഇന്ന് സമൂഹത്തിലെ ഏറിയ പങ്കും ഇരട്ട വരുമാനമുള്ള കുടുംബങ്ങളാണ്. പലപ്പോഴും ഇരുവരുടെയും ജോലിസംബന്ധമായ പിരിമുറുക്കങ്ങളും ജോലി സമയത്തിന്റെ ഏറ്റക്കുറച്ചിലുകളും, സ്ഥിരതയില്ലായ്മയും കുടുംബബന്ധങ്ങളെ വികലമാക്കുകയും കുട്ടികളുടെ വ്യക്തിത്വ വികസനത്തെയും, കുടുംബബന്ധങ്ങളെയും സാരമായി ബാധിക്കുകയും ചെയ്യുന്നു. ഭാര്യാഭർത്താക്കന്മാർ തമ്മിലുള്ള പരസ്പര വിശ്വാസത്തിന്റെ ദൃഢതക്ക് ഉല



ച്ചിൽ തട്ടുന്നതായി ആധുനുക സമൂഹത്തിൽ നമുക്കു കാണാം. നമ്മുടെ സമൂഹത്തിൽ നിലനിന്നിരുന്ന മാതൃകാപരവും, ആത്മാർത്ഥതയും സത്യസന്ധതയും പരിപാലിക്കപ്പെട്ടിരുന്നതുമായ ലൈംഗീക ബന്ധത്തിന് ആധുനിക കാലഘട്ടത്തിലുണ്ടായ അപജയം കുടുംബബന്ധങ്ങളുടെ കെട്ടുറപ്പിനെ സാരമായി ബാധിച്ചിരിക്കുന്നതായി കാണാം. ദിവസേന പത്രമാധ്യമങ്ങളിലൂടെ അറിയപ്പെടുന്ന വിവാഹേതര ബന്ധങ്ങളെയും വിവാഹപൂർവ്വബന്ധങ്ങളെയും പറ്റിയുള്ള വാർത്തകൾ, യഥാർത്ഥത്തിൽ സംഭവിക്കുന്നതിന്റെ ചെറിയൊരു ശതമാനം മാത്രമാണെങ്കിൽപ്പോലും, പുറത്തുവരുന്നവ മാത്രം കണക്കിലെടുത്താൽതന്നെ എത്ര ഭീകരമായ അവസ്ഥയിലൂടെയാണ് ആധുനിക സമൂഹം കടന്നുപോകുന്നത് എന്നത് മനസ്സിലാക്കാവുന്നതാണ്.

പുതുതലമുറ കുടുംബാംഗങ്ങൾ കൂടുതൽ സമയവും കുടുംബത്തിനു വെളിയിൽ ചിലവഴിക്കാൻ ഇഷ്ടപ്പെടുന്നു. പലപ്പോഴും കുടുംബം എന്നത് അന്തിയുറക്കത്തിനുള്ള ഒരു ഇടത്താവളം മാത്രമായി മാറുന്നു. എപ്പോഴെങ്കിലും വന്നു കയറുക, തോന്നുമ്പോൾ ഇറങ്ങിപ്പോകുക ഇതായിരിക്കുന്നു കുടുംബാംഗങ്ങളുടെ രീതി. പൗരാണിക കുടുംബങ്ങളിൽ ഊണ് മേശ എന്നത് കുടുംബാംഗങ്ങൾ തമ്മിലുള്ള ബന്ധങ്ങൾ ദൃഢപ്പെടുത്തുന്നതിന് മുഖ്യമായ ഒരു പങ്കു വഹിച്ചിരുന്നു എങ്കിൽ ആധുനിക കുടുംബങ്ങളുടെ ക്ഷണം ഹോട്ടലിൽനിന്നോ അല്ലെങ്കിൽ സുഹൃത്തുക്കളുടെ കൂട്ടായ്മയിലോ നിർവ്വഹിക്കപ്പെടുന്നു. ഓരോ ദിവസവും ഇത് ഓരോരോ ആഘോഷമായി മാറ്റപ്പെടുകയും രാത്രിവൈകുവോളം ക്ലബ്ബുകളിലോ അല്ലെങ്കിൽ അതുപോലുള്ള സ്ഥലങ്ങളിലോ ചിലവഴിക്കപ്പെടുകയും ചെയ്യുന്നു. കുടുംബത്തോടൊപ്പം ചിലവിടേണ്ട വിലപ്പെട്ട സമയമാണ് ഇങ്ങനെ ധൂർത്തടിക്കപ്പെടുന്നത്. ജോലിക്കു ശേഷമുള്ള ഈ ഒത്തുകൂടലിനെയും ഭക്ഷണരീതിയെയും നിർവ്വചിക്കാനായി ന്യൂജനറേഷൻ തലമുറ ഉപയോഗിക്കുന്ന വാക്കുതന്നെ 'അർമാദം' എന്നാണ്. തലമുതിർന്നവരോട് പഴയ സമൂഹം കാണിച്ചിരുന്ന ബഹുമാനം ഇന്ന് പുച്ഛത്തിനു വഴിമാറിയിരിക്കുന്നു. പ്രായത്തിനു മൂത്തവരെ പണ്ടുള്ളവർ 'ചേട്ടാ' എന്നു ബഹുമാനത്തോടെ വിളിച്ചിരുന്നെങ്കിൽ ഇന്ന് അത് 'ബഡ്ഡി'യും 'ബ്രൊ'യുമാണ്. സമൂഹത്തിന്റെ എല്ലാ ശ്രേണികളിലും ഈ മാറ്റം ദർശിക്കാം. സിനിമകളെപ്പോലും പഴയജനറേഷനും ന്യൂജനറേഷനുമായി വേർതിരിച്ചിരിക്കുന്നു. സിനിമയിലെ കഥാപാത്രങ്ങളുടെ സംഭാഷണത്തിൽ ആകാശവാണി റേഡിയോ നിലയം തുറക്കുമ്പോൾ കേട്ടിരുന്ന മൂളൽ ശബ്ദം തുടർച്ചയായി കേട്ടാൽ ഉറപ്പിക്കാം അതൊരു ന്യൂജനറേഷൻ സിനിമയാണ് എന്ന്. ഇതു കേൾക്കുമ്പോൾ ന്യൂജനറേഷൻ ആർത്തുല്ലസിക്കുകയും പഴയ ജനറേഷൻ കാര്യം മനസ്സിലാവാതെ വായും പൊളിച്ചിരിക്കുകയും ചെയ്യുന്നു. എന്താണു സംഭാഷണമെന്ന് കൃത്യമായി അവന് മനസ്സിലാവുന്നുണ്ടെങ്കിൽക്കൂടിയും പച്ചയായി അതു കേൾപ്പിക്കാത്തതിലുള്ള അസ്വാരസ്യം പ്രകടിപ്പിക്കുകയും ചെയ്യുന്നു. ന്യൂജനറേഷന്റെ 'അർമാദ'ത്തെ തലമുതിർന്ന ആരെങ്കിലും ചോദ്യം ചെയ്യുകയോ ഉപദേശിക്കുകയോ ചെയ്താൽ അതു പ്രായം കഴിഞ്ഞവന്റെ അസൂയമൂലമാണ് എന്ന് ഉദാഹരിക്കപ്പെടുന്നു. പാശ്ചാത്യ രതിവൈകൃതങ്ങളെ സ്വന്തം ജീവിതത്തിൽ പരീക്ഷിച്ച് അതു മൊബൈലിൽ ഷൂട്ട് ചെയ്യുന്ന ന്യൂജനറേഷൻ 'ബഡ്ഡി'കളും അത് അവനറിയാതെ അടിച്ചുമാറ്റി ഇന്റർനെറ്റിലും whatsapp, viber പോലുള്ള സോഷ്യൽ സൈറ്റുകളിലും ഷെയർ ചെയ്ത് 'അർമാദി'ക്കുന്ന സഹപ്രവർത്തക/സഹപാഠി 'ബഡ്ഡി'കളും ആധുനികയുഗത്തിന്റെ വക്താക്കളാവുന്നു. ആധുനികവൽക്കരണം മൂലമുള്ള സമൂഹത്തിന്റെ ഈ മാറ്റത്തെ സാസ്കാരിക അധ:പതനം എന്നു നിർവ്വചിക്കാമോ എന്നറിയില്ല. കാരണം അങ്ങനെ പറഞ്ഞാൽ ആധുനികവൽക്കരണംമൂലം സമൂഹത്തിനുണ്ടായിട്ടുള്ള നേട്ടങ്ങളെക്കൂടി വിമർശിക്കുന്നതായി വരും. എന്തുതന്നെയായാലും ഈ മാറ്റം കുടുംബബന്ധങ്ങൾക്ക് ഉലച്ചിലുണ്ടാക്കുന്നതിൽ പ്രധാന പങ്കുവഹിക്കുന്നു എന്നത് വസ്തുതയാണ്.

### 4. വ്യക്തികളുടെ സാമ്പത്തിക ഭദ്രത

സാമ്പത്തിക ഭദ്രത എങ്ങനെ കുടുംബബന്ധങ്ങളെ ബാധിക്കുന്നു എന്നു നോക്കാം. കൂട്ടുകുടുംബവ്യവസ്ഥിതി നിലനിന്ന കാലത്ത് ഒരാളുടെ ആവശ്യനിർവ്വഹണത്തിന് മറ്റു പലരേയും ആശ്രയിക്കേണ്ടിയിരുന്നു. തന്മൂലം ഒരാളുടെ ആവശ്യം പലതരത്തിൽ കുടുംബത്തിൽ ചർച്ചചെയ്യപ്പെടുകയും അതിന്റെ ആവശ്യവും അത്യാവശ്യവും അനുസരിച്ചുള്ള പരിഗണന മാത്രം ലഭിക്കുകയും ചെയ്തിരുന്നു. എല്ലാക്കാര്യങ്ങളിലും ഇതു അംഗീകരിക്കപ്പെടേണ്ടകാര്യമല്ല എങ്കിൽക്കൂടിയും തന്റെ ആവശ്യങ്ങൾക്ക് സ്വയമേ ഒരു സെൻസർഷിപ്പ് ഏർപ്പെടുത്തുന്നതിന് വ്യക്തികൾ നിർബന്ധിക്കപ്പെട്ടിരുന്നു. തന്മൂലം സമ്പത്തിന്റെ കാര്യക്ഷമമായ ഒരു ചിലവാക്കൽ പാരമ്പര്യം ഉരുത്തിരിയുകയും കുടുംബങ്ങളിൽ സാമ്പത്തിക ഭദ്രതയുണ്ടാവുകയും ചെയ്തിരുന്നു. എന്നാൽ ആധുനികകാലഘട്ടം വ്യക്തികൾക്കു നൽകിയ സാമ്പത്തിക ഭദ്രത അല്ലെങ്കിൽ സ്വന്തം കാലിൽ നിൽക്കാനുള്ള സാഹചര്യം ആവശ്യങ്ങളുടെ സെൻസർഷിപ്പ് എന്നതിലേയ്ക്കു ചിന്തിക്കേണ്ട ഒരു ആവശ്യമേ ഉണ്ടാക്കുന്നില്ല. 6 മാസം മുമ്പ് വാങ്ങിയ ഒരു ഐ ഫോൺ പുതിയ മോഡൽ ഇറങ്ങി എന്ന ഒറ്റക്കാരണംകൊണ്ട് ഉപേക്ഷിച്ച് പുതിയതു വാങ്ങുന്ന പുതുതലമുറ, അതുപോലെതന്നെ സുഹൃത്ത് പുതിയമോഡൽ ബൈക്ക് വാങ്ങിയതുകൊണ്ട് തനിക്ക് അതിലും മുന്തിയതു വേണം എന്നു വാശിപിടിക്കുന്ന ന്യൂജനറേഷൻ യുവത്വം, മാതാപിതാക്കൾ എതിർപ്പുപ്രകടിപ്പിച്ചാൽ സ്വന്തമായി അതു നേടിയെടുക്കുന്നതിനായി നിയമവിരുദ്ധപ്രവർത്തന

ങ്ങളിൽ ഏർപ്പെടാൻ വരെ മടിയില്ലാത്തവർ, ഇതൊക്കെയും ആധുനികയുഗം സമൂഹത്തിനു സംഭാവനചെയ്തിരിക്കുന്ന കാര്യങ്ങളാണ്.

ഇന്നു നടക്കുന്ന വിവാഹമോചനങ്ങളിൽ ഏറിയ പങ്കും വ്യക്തിക്ക് സാമ്പത്തിക സുരക്ഷിതത്വം ഉണ്ട് എന്ന ഒറ്റ കാരണത്തിലാണ് എന്നു കാണാം. തന്റെ ആവശ്യങ്ങൾക്ക് ഭർത്താവിനെ/ഭാര്യയെ ആശ്രയിക്കേണ്ടതുണ്ട് എന്ന സന്ദർഭത്തിൽ ആരും വിവാഹമോചനം എന്ന അറ്റകൈ പ്രയോഗത്തിനു മുതിരും എന്നു തോന്നുന്നില്ല. ആധുനിക കാലത്ത് തനിക്കു വരുമാനം ഉണ്ടെങ്കിൽ ആവശ്യമുള്ളതെന്തും ഒരു 'മൗസ്ക്ലിക്കി'ൽ അല്ലെങ്കിൽ ഒരു ഫോൺകോളിൽ ലഭ്യമാണെന്നിരിക്കേ എന്തിന് 'അഡ്ജസ്റ്റ്മെന്റി'നു തയ്യാറാകണം എന്നതാണ് ന്യൂജനറേഷൻ തത്വശാസ്ത്രം. വിവാഹമോചനങ്ങളുടെ ഉള്ളറകളിലേയ്ക്കൊന്നെത്തിനോക്കിയാൽ, പലതിന്റെയും മൂലകാരണം വ്യക്തികളുടെ ചെറിയ 'ഈഗോ'യിൽനിന്നു തുടങ്ങിയതാണെന്നു കാണാം. ഇത്തരത്തിലുള്ള ഈഗോ വലുതാക്കുന്നതാകട്ടെ വ്യക്തികളുടെ സാമ്പത്തികഭദ്രതയും അതുമൂലമുണ്ടാവുന്ന അമിത ആത്മവിശ്വാസവും. ഇത് പറഞ്ഞു മനസ്സിലാക്കാനോ വേണ്ടരീതിയിൽ കൈകാര്യം ചെയ്യാനോ മുതിർന്നവരുടെ സാമീപ്യമൊട്ടില്ലതാനും. കാരണം, അതിനു ഉത്തരവാദിത്വപ്പെട്ടവരെ നേരത്തെതന്നെ വൃദ്ധസദനത്തിലോ അതുപോലുള്ള സ്ഥലങ്ങളിലോ ആക്കിയതിനുശേഷമാണല്ലോ ഇവരുടെ 'ഫ്രീ ആൻഡ് ടെൻഷൻലെസ് ലൈഫ്' തുടങ്ങിയത്.

**ഉപസംഹാരം**

ആധുനികയുഗം കേരളീയസമൂഹത്തിനു സമ്മാനിച്ച മാറ്റങ്ങൾ ഗുണത്തെക്കാളേറെ ദോഷമാണ് ഉണ്ടാക്കിയിരിക്കുന്നത് എന്നത് ഒരു വസ്തുതയാണ്. ഇവിടെ വ്യക്തികൾ പ്രാധാന്യവത്കരിക്കപ്പെടുകയും കുടുംബവും സമൂഹവും അപ്രധാനമായിത്തീരുകയും ചെയ്യുന്നു. ഇതു ശരിയായ ഒരു പ്രവണതയാണോ എന്നത് ചിന്തിക്കേണ്ട കാര്യമാണ്. എത്ര പ്രധാനപ്പെട്ട വ്യക്തിയാണെങ്കിലും വഴിയിൽ ഒരു അപകടത്തിൽപെട്ടു കിടന്നാൽ ആരെങ്കിലും സഹായിക്കാതെ അവിടുന്നു രക്ഷപെടാനുള്ള സാധ്യത വിരളമാണ്. വർദ്ധമാനകാലത്ത് ആരാലും ശ്രദ്ധിക്കപ്പെടാതെ വഴിയിൽ കിടന്നു ജീവൻ നഷ്ടപ്പെടുന്ന ആളുകളുടെ എണ്ണം കൂടുന്നു. ആർക്കും അന്യന്റെ കാര്യത്തിൽ യാതൊരു താൽപര്യവുമില്ല, അതിനൊട്ടു സമയവുമില്ല. ഒരു അപകടത്തിൽപെട്ട് ചോരയൊലിപ്പിച്ച് വഴിയിൽ കിടക്കുന്ന ഒരാളെ എങ്ങനെ രക്ഷപെടുത്താം എന്നല്ല മറിച്ച് അതിന്റെ ഫോട്ടൊയെടുത്ത് ഫേസ്ബുക്കിലിട്ട് എത്രമാത്രം ലൈക്ക് വാങ്ങാം എന്നതാണ് ഇന്നത്തെ യുവതയുടെ ലക്ഷ്യം. സമൂഹത്തിൽ ഒരു വ്യക്തി പാലിക്കേണ്ട മര്യാദകൾ, സമൂഹത്തോടുള്ള കടപ്പാടുകൾ എന്തൊക്കെയെന്ന് മനസ്സിലാക്കേണ്ടത് സ്വന്തം കുടുംബത്തിൽനിന്നാണ്. ഈ കുടുംബബന്ധങ്ങളിലുണ്ടാകുന്ന അപജയം സമൂഹത്തെ ആകെയും ക്യാൻസറുപോലെ ബാധിക്കുന്നു. ജനാധിപത്യസംവിധാനപ്രക്രിയ പിന്തുടരുന്ന ഇന്ത്യാരാജ്യത്ത് ഓരോ പൗരന്റെയും മൗലികാവകാശം എന്നതുപോലെ തന്നെ പൗരൻ നിർവ്വഹിക്കേണ്ടുന്നതായ മൗലിക കടമകളും ഉണ്ട് എന്നത് ഓരോ വ്യക്തിയും മനസ്സിലാക്കുകയും, മൗലികാവകാശത്തിനുവേണ്ടി വാദിക്കുന്ന അതേ രീതിയിൽ തന്റെ കടമ നിർവ്വഹണം ഉത്തരവാദിത്തത്തോടെ നടത്തുകയും ചെയ്താലേ അതു സമൂഹനന്മക്കും അതുവഴി രാജ്യപുരോഗതിക്കുമുതകൂ. ഓരോ വ്യക്തിയും തന്റെ കുടുംബവുമായുള്ള ബന്ധത്തിനു വിലകല്പിക്കുന്നതോടൊപ്പം അതിന്റെ അഭിവൃദ്ധിക്കും മറ്റുകുടുംബങ്ങളുമായി ഊഷ്മളമായ ബന്ധം സൂക്ഷിക്കുന്നതിനും ശ്രദ്ധിക്കണം. അതിനു സഹായകമായ വിധത്തിൽ വിവരസാങ്കേതികതയുടെ നല്ലവശങ്ങളെ ആശ്രയിക്കാവുന്നതാണ്.

## ആർച്ച്ബിഷപ്പ് പോൾ ആന്ദ്രേ ഡ്യൂറോഷർ



ജനങ്ങളുടെ യഥാർത്ഥ ജീവിതാവസ്ഥയിൽ നിന്ന് ആരംഭിച്ച് ചുറ്റുപാടും നടക്കുന്ന കാര്യങ്ങളെ വേർതിരിക്കുന്ന ഒരു നിഗമനാത്മകമായ രീതിയാണ് സുന്നഹദോസ് സ്വീകരിച്ചത്.



കവർ സ്റ്റോറി

# മാധ്യമങ്ങളും കുടുംബവും




റവ. ഡോ. ജോളി വടക്കൻ
(സെക്രട്ടറി, കെ.സി.ബി.സി മീഡിയാ കമ്മീഷൻ)


കേരളസഭ 48-ാം സമ്പർക്കമാധ്യമദിനമായി നവംബർ 16 ഞായറാഴ്ച ആചരിക്കുകയാണ്. കൂട്ടായ്മ വളർത്തേണ്ട നവമാധ്യമങ്ങളെക്കുറിച്ചാണ് ഈ വർഷം മാധ്യമദിനത്തിൽ ഫ്രാൻസിസ് പാപ്പാ വിചിന്തനം നടത്തിയിട്ടുള്ളത്. അനുദിനജീവിതത്തിലെ മാധ്യമ ഇടപെടലുകളിലൂടെ സഹോദരങ്ങളുടെ വേദന ശമിപ്പിക്കുന്ന സാന്ത്വന തൈലവും ആനന്ദം പകരുന്ന നല്ല വീഞ്ഞുമായി നല്ല സമറായക്കാരനായി വർത്തിക്കാൻ സഹായിക്കട്ടെ എന്നതാണ് മാധ്യമദിനസന്ദേശത്തിന്റെ കാതൽ. മാധ്യമങ്ങളെ ദൈവത്തിന്റെ ദാനങ്ങളായി അംഗീകരിക്കുന്നുണ്ടെങ്കിലും അവ പ്രപഞ്ചവിധാതാവിന്റെ ആസൂത്രണപരിപാടികൾക്ക് വിരുദ്ധമായവിധത്തിലോ നമ്മുടെതന്നെ നാശത്തിന് വഴിതെളിയിക്കുന്ന രീതിയിലോ ഉപയോഗിക്കാതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കണമെന്നും സഭ പഠിപ്പിക്കുന്നു. വിവേകത്തോടെ കൈകാര്യം ചെയ്തില്ലെങ്കിൽ, ഏദൻതോട്ടത്തിൽ ആദ്യത്തെ കുടുംബത്തെ തകർത്ത സാത്താനെപ്പോലെ ആധുനിക കുടുംബബന്ധങ്ങളുടെ അന്തകന്മാരായി മാധ്യമവില്ലന്മാർ കടന്നുവന്നേക്കാം. ഈ അവസരത്തിൽ കുടുംബവും മാധ്യമങ്ങളും ഒരു പഠനവിഷയമാക്കുക ഉചിതമാണ്.

**കുടുംബങ്ങളിലെ ചാനൽ വില്ലന്മാർ**

1984-ൽ ആണ് ആദ്യമായി ദൂരദർശൻ മലയാളം പരിപാടികൾ സംപ്രേഷണം ചെയ്യാൻ ആരംഭിച്ചത്. ആ നാളുകൾ ഞായറാഴ്ചതോറുമുണ്ടായിരുന്ന മലയാളം സിനിമകൾക്കായി കുടുംബാംഗങ്ങൾ മുഴുവൻ കാത്തിരുന്ന ഒരു സാഹചര്യവുമായിരുന്നു. എന്നാൽ 1990-കളിലേക്കെത്തിയപ്പോൾ ഏഷ്യാനെറ്റ് സ്വകാര്യ ഉപഗ്രഹ ടെലിവിഷൻ ശൃംഖലയിലേക്ക് കടന്നുവന്നു. അതോടെ ദൃശ്യമേഖലയിൽ വിപ്ലവം ആരംഭിക്കുകയായി. മലയാളിയുടെ മനം കവർന്നിരുന്ന പൈങ്കിളി വാരികകളുടെ സ്ഥാനം ടെലിവിഷൻ ചാനലുകൾ മത്സരിച്ച് ഏറ്റെടുക്കുന്ന അവസ്ഥയിലേക്ക് കാര്യങ്ങൾ മാറി. വാർത്തകളും സീരിയലുകളും റിയാലിറ്റി ഷോകളും മുഴുവൻ സമയ സിനിമകളും അഭിമുഖപരിപാടികളുമൊക്കെയായി മലയാളിയുടെ കുടുംബങ്ങളിലേക്ക് ടെലിവിഷൻ ചേക്കേറി. രണ്ടായിരമാണ്ടിന്റെ ആദ്യപകുതിയിൽതന്നെ മുഴുവൻ സമയവാർത്താചാനലുകൾ സംപ്രേഷണം ആരംഭിച്ചു. ഇന്ത്യാവിഷൻ ആയിരുന്നു ഈ മേഖലയിലെ തുടക്കക്കാരനെങ്കിലും പിന്നീട് പ്രമുഖരായ പത്രക്കാരും രാഷ്ട്രീയപാർട്ടിക്കാരും അവരുടേതായ ചാനലുകളുമായി രംഗത്തുവന്നു. മാർഡോക് പോലുള്ള ആഗോളമാധ്യമരാജാക്കന്മാരും ഇവിടത്തെ ചാനലുകളുമായി മത്സരിക്കാൻ രംഗത്തെത്തി. ഇന്ന് 50-ഓളം ചാനലുകൾ ഈ മേഖലയിൽ തങ്ങളുടെ ശക്തമായ സാന്നിധ്യം അറിയിക്കുന്നുണ്ട്.

ടെലിവിഷൻ പരിപാടികൾ കുടുംബജീവിതത്തിന്റെ നിയന്ത്രണം ഏറ്റെടുത്തതോടെ അതിന്റെ ദുരന്തഫലങ്ങൾ അനുഭവിക്കാൻ നാം നിർബന്ധിതരായിത്തീരുന്ന അവസ്ഥയുമുണ്ടായി. മാധ്യമസ്വാധീനംമൂലം മാറിവരുന്ന വസ്ത്രധാരണരീതികളും ഭക്ഷണശീലങ്ങളും സ്ത്രീ-പുരുഷ ബന്ധങ്ങളിലെ വ്യത്യസ്തതകളും കൊടുംക്രൂരതകളുടെ നിസ്സാരവത്കരണവും വില്ലൻ കഥാപാത്രങ്ങളുടെ മഹത്ത്വീകരണവും പണസമ്പാദനത്തിനുള്ള ആർത്തിയും എന്നുവേണ്ട മലയാളിയുടെ മൂല്യശ്രേണിക്കുതന്നെ തുരങ്കംവയ്ക്കുന്ന സാഹചര്യങ്ങൾ സൃഷ്ടിക്കപ്പെട്ടു. പരസ്യങ്ങളുടെ അതിപ്രസരമാണ് ഇന്ന് ചാനലുകളിലൂടനീളം കാണുന്നത്. (ഷാലോം, ഗുഡ്നെസ്

ടി.വി. ചാനലുകൾ ഇതിൽപെടുന്നില്ല). ആവശ്യങ്ങളില്ലാത്തിടത്ത് ആവശ്യങ്ങൾ സൃഷ്ടിക്കുകയും ആഡംബരങ്ങൾപോലും അത്യാവശ്യങ്ങളായി മാറ്റുകയും ചെയ്യുന്ന പരസ്യത്തിന്റെ സംവേദനശക്തി അപാരംതന്നെയാണ്. സ്വഭാവവൈശിഷ്ട്യത്തേക്കാൾ സ്വീകാര്യത, ആഡംബരജീവിതത്തിന് കിട്ടുന്നത് ഈ ദൃശ്യമാധ്യമങ്ങളുടെ സ്വാധീനത്താലാണ്. ചാനൽ ലോകം നമ്മുടെ മുമ്പിൽ തുറന്നുകാട്ടുന്നത്, യാഥാർത്ഥ്യത്തിന്റെ നേർക്കാഴ്ചകളല്ല. ശരിയായ യാഥാർത്ഥ്യത്തിനു (Real Reality) പകരം യാഥാർത്ഥ്യത്തിന്റെ ഒരു ഭാഷ്യം മാത്രം എടുത്തുകാട്ടുന്നു (Version of Reality). കാഴ്ചകളെ കൂടുതൽ ആകർഷകങ്ങളാക്കി മാറ്റി നമ്മുടെ മനസ്സുകളെ അയഥാർത്ഥമായ ഒരു ലോകത്തിലേക്ക് കൊണ്ടുപോകയാണ് ഈ ദൃശ്യവിരുന്നുകൾ. *ആയിരിക്കുക* (to be) എന്നതിനേക്കാൾ *ഉണ്ടായിരിക്കുക* (To have) എന്ന അവസ്ഥയിലേക്ക് സമൂഹം മാറുന്നതിന് അത് ഇടയാക്കുന്നു.

മനുഷ്യന്റെ ചിന്താശക്തിയെയും ഭാവനാവൈഭവത്തെയും (Thinking and Imagination) ടെലിവിഷൻ ചാനലുകൾ അപഹരിക്കുകയും ചെയ്യുന്നു. സീരിയലുകളിലൂടെ അവിഹിതബന്ധങ്ങൾ തുടർച്ചയായി കാണിച്ച് അത് സമൂഹത്തിന്റെ പരിഛേദമാണെന്ന് വരുത്തിത്തീർക്കുക, ദാമ്പത്യ അവിശ്വസ്തതയും, വിവാഹപൂർവബന്ധങ്ങളും സൗഹൃദങ്ങളും ഒരു അനിവാര്യതയായി ചിത്രീകരിക്കുക, ഒരാവശ്യവുമില്ലാത്ത ഉത്പന്നങ്ങൾപോലും ഒഴിവാക്കാനാകാത്തതാണെന്ന് വരുത്തി തീർക്കുക തുടങ്ങി മാധ്യമങ്ങൾ നമ്മുടെ കുടുംബങ്ങളിൽ നിറയ്ക്കുന്ന വിഷലിപ്ത ചിന്തകൾ നിരവധിയാണ്. വീടിനു മുന്നിലുള്ള റോഡ് മുറിച്ചുകടക്കാൻ പ്രായമാകുംമുമ്പ്, ടെലിവിഷൻ കുട്ടികളെ ലോകം മുഴുവൻ സഞ്ചരിപ്പിക്കുന്നു. മാധ്യമങ്ങളില്ലാത്ത ഒരു ലോകത്തെക്കുറിച്ച് ചിന്തിക്കാൻ നമുക്കിന്നു പ്രയാസമാണ്. രണ്ടു ദശാബ്ദങ്ങൾക്കു മുമ്പ് ഒരു തലമുറയെ വാർത്തെടുക്കുന്നതിൽ ഏറ്റവും ശക്തമായ സ്വാധീനം ചെലുത്തിയിരുന്ന ഈ ദൃശ്യ മാധ്യമത്തെ ഇന്ന് നവമാധ്യമങ്ങൾ കീഴടക്കിയിരിക്കുകയാണ്.

**നവമാധ്യമങ്ങൾ തീർക്കുന്ന വിർച്വൽ ലോകം**

സംസ്കാരനിർമ്മിതിയിൽ മാധ്യമങ്ങൾ നിർവഹിച്ചുകൊണ്ടിരിക്കുന്ന മഹിതമായ പങ്കിനെ ഒരിക്കലും വിസ്മരിക്കാനാവില്ല. നവസംവേദനം എന്നു വിളിക്കപ്പെടുന്ന രണ്ടു ദശകങ്ങളുടെ മാത്രം പഴക്കമുള്ള ഇന്റർനെറ്റ് സംവിധാനങ്ങളും ബ്ലോഗും, ടിറ്ററും, ഫെയ്സ്ബുക്കും, വാട്ട്സ്അപ്പും, ഗൂഗിൾ ഹാങ്ഔട്ടും ഈ കാലഘട്ടത്തിൽ സൃഷ്ടിക്കുന്ന വ്യത്യസ്തമായ ഒരു സൈബർ ലോകംതന്നെ ഉണ്ട്. 2015 ആകുന്നതോടെ ഇന്ത്യയിൽ മാത്രമായി ഇന്റർനെറ്റ് ഉപഭോക്താക്കളുടെ എണ്ണം 40-കോടിയിലെത്തുമെന്നാണ് കണക്ക്. ചൈനയും ഇന്ത്യയും കഴിഞ്ഞാൽ ലോകത്തെ ഏറ്റവും വലിയ രാജ്യമത്രെ ഫെയ്സ്ബുക്ക്. ലോകമെമ്പാടും 800 ദശലക്ഷം ആളുകൾ ഫെയ്സ്ബുക്ക് ഉപയോഗിക്കുന്നുണ്ട്. വാട്ട്സ് അപ്പ് പോലുള്ള easy connect ആയ നൂതന മാധ്യമ ശൃംഖലകൾ ഇന്ന് യുവജനങ്ങളെ മാത്രമല്ല, കുഞ്ഞുങ്ങളെയും മധ്യവയസ്കരെയും എന്തിന് വൃദ്ധരെപ്പോലും അടിമകളാക്കിതുടങ്ങി. ഫേസ്ബുക്കിന് ഭീഷണിയായി വളർന്ന വാട്ട്സ് അപ്പിനെ അവർ വാങ്ങിയത് 19004 കോടി ഡോളറിനാണ്. നാം ജീവിക്കുന്ന യഥാർത്ഥ ലോകവും നാം നിർമ്മിക്കുന്ന സൈബർ ലോകവും തമ്മിലുള്ള അന്തരം ബൃഹത്താണ്.

വ്യക്തിപരമായി നേരിൽ കണ്ടുകൊണ്ടല്ലെങ്കിലും പരസ്പരം സംവേദനം നടത്താനുള്ള മനുഷ്യന്റെ നൈസർഗികവാസനകളെ ഉണർത്തുന്ന രീതിയിൽ രൂപകല്പന ചെയ്യപ്പെട്ടതിനാലാണ് ഈ നവമാധ്യമങ്ങൾ ഇത്രയേറെ ജനസമ്മിതി നേടിയത്. മറ്റു ദൃശ്യ-ശ്രാവ്യ മാധ്യമങ്ങളിൽ ഒരു സ്രോതസ്സിൽ സ്വീകർത്താക്കളിലേക്കുള്ള ആശയങ്ങളുടെ കുത്തൊഴുക്ക് (Oneway traffic) മാത്രമായിരുന്ന സ്ഥാനത്ത് ഈ മാധ്യമങ്ങളിലൂടെ പരസ്പരം സംവേദനം ചെയ്യപ്പെടാവുന്ന സാധ്യത ഉണ്ടായിരിക്കുന്നു. അതുകൊണ്ടുതന്നെയാണ് ചുരുങ്ങിയ സമയം കൊണ്ട് ഈ മാധ്യമങ്ങളുടെ ഉപയോക്താക്കളായി കോടിക്കണക്കിന് മനുഷ്യർ ഒഴുകിയെത്തിയത്.

നവമാധ്യമങ്ങളുടെ വരവോടെ കുടുംബങ്ങളിലെ ആശയവിനിമയങ്ങളും സൗഹൃദകൂട്ടായ്മകളും ഇല്ലാതാകുന്നു എന്നത് അപകടകരമാണ്. ഒഴിവുസമയങ്ങളിൽ മാത്രമല്ല, ഭക്ഷണവേളകളിലും പ്രാർത്ഥനാനിമിഷങ്ങളിലും ഒഴിച്ചുകൂടാനാകാത്ത ഒന്നായി സ്മാർട്ട്ഫോൺ മാറുമ്പോൾ അതുവഴിയായി കുടുംബബന്ധങ്ങളുടെ ഇഴയടുപ്പം ഇല്ലാതാകുന്നുണ്ട്. ഒരുമിച്ചു വർഷങ്ങളോളമായി കഴിയുന്ന കുടുംബാംഗങ്ങളുടെ ജന്മദിനം ഓർത്തിരിക്കാനോ ആശംസിക്കാനോ ശ്രദ്ധിക്കാത്തവർ ഇന്നുവരെ നേരിൽ കാണാത്ത

ഫെയ്സ്ബുക്ക് സുഹൃത്തുക്കൾക്ക് ആശംസകൾ ഏകാൻ മടിക്കുന്നില്ല. ഫെയ്സ്ബുക്കിൽ കണ്ട മുഖവും യാഥാർത്ഥ്യവും തമ്മിലുള്ള അന്തരം എത്രയോ വലുതാണെന്നറിയുമ്പോൾ ഉണ്ടാകുന്ന അസ്വസ്ഥതകളും ഞെട്ടലുകളും ഇന്ന് പുതുമയില്ലാത്ത വാർത്തകളാണ്.



**സഭയും നവമാധ്യമങ്ങളും**

ഫ്രാൻസിസ് പാപ്പായുടെ ടിറ്റർ അക്കൗണ്ടിൽ 4.47 മില്യൻ സന്ദർശകരുണ്ട്. ആധുനികമാധ്യമങ്ങൾ സഭയുടെ സുവിശേഷപ്രഘോഷണദൗത്യത്തിലെ ആധുനികപുരപ്പുറങ്ങൾ (Modern house tops) തന്നെയാണ്. ടിറ്ററിലും ബ്ലോഗിലും വാട്ട്സ്അപ്പിലും ഫെയ്സ്ബുക്കിലും യൂ-ട്യൂബിലുമായി പങ്കുവയ്ക്കപ്പെടുന്ന കുറിമാനങ്ങളും ചിത്രങ്ങളും അതിന്റെ ഉപഭോക്താക്കളെത്തേടി അവരുടെ കൈകളിലെ സ്മാർട്ട്ഫോണുകളിലേക്കെത്തുന്ന ഈ കാലത്ത് അതിന് എതിരെനിന്നതുകൊണ്ട് ഒന്നും നേടാനില്ല. പരമ്പരാഗതശൈലികളിലൂടെമാത്രം സുവിശേഷസന്ദേശം പങ്കുവച്ച് ശീലിച്ച അജപാലകർക്കും നേതൃത്വത്തിനും ഒരുപക്ഷേ ഈ ഒരു ചുവടുമാറ്റം ഒരു വെല്ലുവിളിതന്നെയാണ്. സുവിശേഷസന്ദേശങ്ങളുടെ പ്രചാരണത്തിനും സനാതനമൂല്യങ്ങളുടെ വ്യാപനത്തിനും ക്രമാനുഗതമായ വിശ്വാസപരിശീലനത്തിനും എന്നുവേണ്ട അജപാലനശുശ്രൂഷയുടെ എല്ലാ സാധ്യതകളിലേക്കും വെളിച്ചംവീശാനും നവമാധ്യമങ്ങൾ അർഹിക്കുന്ന ഗൗരവത്തോടെതന്നെ ഉപയോഗിക്കപ്പെടേണ്ടതുണ്ട്. മാധ്യമങ്ങളുടെ ശരിയായ ഉപയോഗം മാനവസമുദായത്തിന് വിലയേറിയ മുതൽക്കൂട്ടാണ്. അവ മനുഷ്യന് വിനോദവും വിജ്ഞാനവും പ്രദാനചെയ്യുന്നു. ദൈവരാജ്യത്തിന്റെ പ്രചരണത്തിന് അവ വളരെയേറെ ഉപകരിക്കുകയും ചെയ്യും (INTER MIRRIFICA 2). ഇന്റർനെറ്റിന്റെ സാധ്യതകളെക്കുറിച്ചുള്ള വിചിന്തനത്തിൽ ജോൺ പോൾ രണ്ടാമൻ മാർപാപ്പാ ഇപ്രകാരം രേഖപ്പെടുത്തുകയുണ്ടായി. മൂല്യങ്ങൾക്ക് മുൻഗണന നല്കാത്തപ്പോൾ നാം മാനുഷികമായി അധ:പതിക്കുകയും അനന്തതയിലേക്കുള്ള നമ്മുടെ പ്രയാണം വിസ്മരിക്കുകയും ചെയ്യും. അതിനാൽ മഹത്തായ ഈ നവീനസാങ്കേതികവിദ്യ പൊതുനന്മയ്ക്കുതകും വിധം, ആർക്കും ഉപദ്രവമാകാതെ, ഉപയോഗിക്കാൻ നാം ബാധ്യസ്ഥരാണ്.

**മാധ്യമങ്ങളും സാമൂഹികതിന്മയും**

ദൈവത്തിന്റെ സ്വന്തം നാടെന്ന് അഭിമാനിച്ചിരുന്ന കേരളം ഇന്ന് കുറ്റകൃത്യങ്ങളുടെ കാര്യത്തിലും, ആളോഹരി മദ്യപാനത്തിന്റെ കാര്യത്തിലും വിവാഹമോചനകേസുകളുടെ കാര്യത്തിലും മറ്റുസംസ്ഥാനങ്ങളെയൊക്കെ പിന്നിലാക്കിയിരിക്കുകയാണ്. 2000-ാമാണ്ടിൽ പ്രതിദിനം 20 കേസ്സുകൾമാത്രം കുടുംബകോടതിയിൽ വിവാഹമോചനത്തിനായി എത്തിയപ്പോൾ 2014 ഏപ്രിൽ മാസത്തിൽ ലഭ്യമായ കണക്കനുസരിച്ച് പ്രതിദിനം 156 കേസുകളാണ് രജിസ്റ്റർ ചെയ്യപ്പെടുന്നത്. കുറ്റകൃത്യങ്ങളുടെ നിരക്ക് ഇതരസംസ്ഥാനങ്ങളിൽ ശരാശരി 187.6 ആണെന്നിരിക്കെ കേരളത്തിൽ അത് 424.1 ആയി മാറിയിരിക്കുകയാണ്. സ്ത്രീകുറ്റവാളികളും കുട്ടിക്കുറ്റവാളികളും കേരളത്തിൽ വർദ്ധിച്ചുവരുന്നത് സമൂഹത്തിൽ സംഭവിക്കുന്ന അപചയംവിളിച്ചറിയിക്കുന്നു. തിന്മയുടെ മാസ്മരികലോകത്തിൽ കേരളജനത മുങ്ങിതാഴുന്നതിന്റെ കാരണമന്വേഷിക്കുമ്പോൾ അതിൽ മാധ്യമങ്ങൾക്കുള്ള പങ്ക് വളരെ വലുതാണെന്ന് കാണാം. ക്രൂരതകളുടെ നിസ്സാരവത്കരണങ്ങളും ലൈംഗിക അതിക്രമങ്ങളുടെ സാമാന്യവത്കരണവും കുറ്റകൃത്യങ്ങളുടെ അതിപ്രസരവുംവഴി സാധാരണ ജനം നിസ്സംഗരാക്കപ്പെടുന്നത് അപകടംതന്നെയാണ്.

**മാധ്യമങ്ങളുടെ സർഗ്ഗാത്മക ദൗത്യം**

നന്മയ്ക്കായി സൃഷ്ടിക്കപ്പെടുന്ന സൈബർ ലോകം തിന്മയ്ക്കായും പരിവർത്തനം ചെയ്യപ്പെടുന്നകാര്യം വിസ്മരിച്ചുകൂടാ. മതനിന്ദയും വർഗ്ഗവൈരങ്ങളും പ്രചരിപ്പിക്കാൻ ഇത്തരം സാധ്യതകൾ അനന്തമായി ഉപയോഗിക്കപ്പെടുന്നുണ്ട്. ഐഎസ് ഐഎസ് ഭീകരതാണ്ഡവങ്ങൾ നിഷ്ഠൂരമായി പ്രചരിപ്പിക്കപ്പെടുന്നത് ക്രൂരമായ വസ്തുതതന്നെയാണ്. പല ജനാധിപത്യമുന്നേറ്റങ്ങളുടെയും പിറകിൽ സോഷ്യൽ നെറ്റുവർക്കുകൾ ശക്തമായ പങ്കുവഹിക്കുന്നുണ്ട്. അണ്ണാ ഹസാരെയും ആം ആദ്മി പാർട്ടിയുമൊക്കെ രൂപീകൃതമാകുന്നതിൽ ഈ നെറ്റുവർക്കുകൾ പ്രേരകമായിട്ടുണ്ട്. ഈജിപ്തിലെ ജനകീയ മുന്നേറ്റങ്ങളും ഇത്തരത്തിൽ സംഘടിപ്പിക്കപ്പെട്ടവതന്നെയായിരുന്നു. സാമൂഹികനന്മയ്ക്കും ജീവകാരുണ്യപ്രവർത്തനങ്ങൾക്കും സഹായകരമാകുന്ന രീതിയിൽ സോഷ്യൽ മീഡിയകളെ ഉപയോഗിക്കുന്നവരും കുറവല്ല. പാവപ്പെട്ട രോഗികളെ ചികിത്സിക്കാനും ഭവനരഹിതർക്ക് വീടുകൾ വച്ചുനല്കാനും, നിർധനരുടെ വിവാഹങ്ങൾക്കു സഹായിക്കാനും എന്നുവേണ്ട പല സാമൂഹികസേവനമേഖലകൾക്കും വ്യത്യസ്തമുഖം നല്കാനും സോഷ്യൽ കൂട്ടായ്മകൾക്ക് കഴിയുന്നുണ്ട്. പാക്കിസ്ഥാനിലെ സ്വാത്ത് താഴ്‌വരയിൽ ഒതുങ്ങിത്തീരേണ്ട മലാല

എന്ന സാധാരണ പെൺകുട്ടിയെ സമാധാനത്തി നുള്ള നൊബേൽ സമ്മാനാർഹയാക്കി മാറ്റിയതിന്റെ പിറകിൽ സോഷ്യൽ നെറ്റുവർക്കുകൾ വഹിച്ച പങ്ക് ഏറെ വലുതാണ്. അറിവ് ശക്തിയായി പരിഗണി ക്കപ്പെടുന്ന ഈ കാലഘട്ടത്തിൽ അറിവും വിവരവും പകരുന്ന മാധ്യമങ്ങളെ അവഗണിക്കാനാവില്ല. ജീവി തത്തിന് ഗുണനിലവാരം ഉറപ്പുവരുത്താനും മാറ്റ ത്തിന് വഴിയൊരുക്കാനും സമത്വസുന്ദരമായ ലോകം പടുത്തുയർത്താനും മാധ്യമങ്ങളുടെ ക്രിയാത്മക മായ ഇടപെടലുകളിലൂടെ സാധിക്കുന്നു. മാധ്യമ ങ്ങളെ ഒരു പ്രശ്നമായി കണ്ട് അകറ്റിനിറുത്താതെ അനന്തസാധ്യതകളുടെ ഒരു സ്രോതസ്സായി പരിഗ ണിക്കേണ്ടതാണ്. മാധ്യമങ്ങളല്ല, മാധ്യമങ്ങളോട് നാം പുലർത്തുന്ന മനോഭാവങ്ങളും അനിയന്ത്രിത മായ ഉപയോഗവുമാണ് കുടുംബങ്ങളിൽ പ്രശ്ന ങ്ങൾ സൃഷ്ടിക്കുന്നത്. മാധ്യമങ്ങളെ നന്മയുടെ ചാലകങ്ങളാക്കി മാറ്റാനും നമുക്കു കഴിയും. മാധ്യ മങ്ങൾക്ക് അടിയറവയ്ക്കുന്ന ജീവിതശൈലിയല്ല നമുക്കാവശ്യം. പകരം ഉത്തരവാദിത്വത്തോടെ സമൂ ഹത്തിന്റെ നന്മയ്ക്കും പുരോഗതിക്കുമായി മാധ്യമ ങ്ങളെ ഉപയോഗിക്കാനുള്ള ആർജവത്വമാണ് നാം നേടേണ്ടത്. അതിനാവശ്യമായ മാധ്യമബോധനം (Media Education) ഇന്നത്തെ തലമുറയ്ക്കാവശ്യമാ ണ്.

**കുടുംബങ്ങളിലെ മാധ്യമ ഉപയോഗത്തിന് ചില പ്രായോഗിക നിർദേശങ്ങൾ:**

1. കുടുംബങ്ങൾ നിഷ്ഠയുള്ള ജീവിതത്തിന് പാലി ക്കാൻ സഹായകരമാകുന്നൊരു സമയക്രമം പാലി ക്കാൻ ശ്രദ്ധിക്കുക. അതിൽ മാധ്യമ ഉപയോഗത്തി നായി മാറ്റിവയ്ക്കാവുന്ന സമയം എത്രയെന്ന് കൃത്യമായി നിശ്ചയിക്കുക.

2. ഒരുമിച്ചുള്ള സംഭാഷണം, ഭക്ഷണം, പ്രാർത്ഥന, ഹോംവർക്ക് എന്നിവയ്ക്ക് തടസ്സമാകുന്ന മാധ്യമ ഉപയോഗം ഒഴിവാക്കുക.

3. കുട്ടികൾ മാധ്യമങ്ങൾ ഉപയോഗിക്കുന്നതിൽ മാതാപിതാക്കന്മാരുടെ അറിവും സമ്മതവും നിർബന്ധമായും ഉണ്ടാകേണ്ടതാണ്. ഇന്റർനെറ്റു സൗകര്യം പൊതുസ്ഥലത്ത് ആയിരിക്കാൻ ശ്രദ്ധി ക്കുക.

4. കിടപ്പുമുറിയിൽ മൊബൈലും ലാപ്ടോപ്പും ടാബും ഉപയോഗിക്കുന്ന ശീലം കഴിവതും ഒഴിവാക്കുക.

5. അയൽവാസികളും സമപ്രായക്കാരും ബന്ധുമി ത്രാദികളും ഒരുമിച്ച് കൂടെക്കൂടെ ഇടപഴകാനും സമയം ചെലവഴിക്കാനും അവസരം ഒരുക്കുക.

6. വിനോദപരിപാടികൾക്കു നല്കുന്ന താത്പര്യം വിജ്ഞാനപ്രദമായ കാര്യങ്ങൾക്കും നല്കുക.

**ഉപസംഹാരം**

നല്ല ആശയങ്ങൾ പ്രദാനം ചെയ്യുന്ന മാധ്യമ ങ്ങളെ സ്വീകരിക്കപ്പെടണം. എന്നാൽ ദുഷിച്ച ആശ യങ്ങൾ പ്രചരിപ്പിക്കുന്ന മാധ്യമങ്ങളെ തള്ളിപ്പറ യാനും നമുക്കു കഴിയണം. സമൂഹത്തിന്റെ പൊതു പ്രവണതക്കെതിരെ നീങ്ങാനുള്ള കരുത്ത് നാം ആർജിക്കണം. ധാർമ്മികശോഷണത്തിന് കളമൊ രുക്കുന്ന മാധ്യമങ്ങൾക്കെതിരെ ശബ്ദമു യർത്താനും അതിനെതിരെ പ്രതികരിക്കാനുമുള്ള ധീരത നമുക്കുണ്ടാകണം. ഐ.എസ്.ഐ.എസ്. ഭീകരർ പത്രപ്രവർത്തകന്റെ തലയറുക്കുന്നതും ന്യൂഡൽഹിയിൽ കടുവാക്കൂട്ടിലകപ്പെട്ട നിസ്സഹായ നായ യുവാവിന്റെ ദാരുണ അന്ത്യവും മദമിളകിയ ആന പാപ്പാനെ ചവിട്ടിക്കൊല്ലുന്ന ഭീകരദൃശ്യവും വാട്ട്സ് അപ്പിലൂടെ പ്രചരിപ്പിക്കുന്നതിന്റെ ലക്ഷ്യ മെന്താണ്? അത് 'ലൈക്കു' ചെയ്യുകയും 'ഷെയർ' ചെയ്യുകയും ചെയ്യുന്നവർ ഈ സമൂഹത്തിന്റെ അപ രിഷ്കൃതമുഖം തന്നെയാണ്. അഭിസാരികകളു ടെയും രാഷ്ട്രീയ നേതാക്കളുടേയും ക്രമം തെറ്റിയ ജീവിതരീതികൾ ചാനലുകളുടെ ചർച്ചാവിഷയ മാക്കി മാറ്റുന്നവർ എന്താണ് ലക്ഷ്യം വയ്ക്കുന്നത്? ഇത്തരം പ്രവണതകളോടു ധീരമായി ചെറുത്തുനി ല്കാൻ സമൂഹം തയ്യാറാകുമ്പോൾ 'സൈബർ സ്പെയ്സിൽ' 'വൈറലാകാനും' ദൃശ്യലോകത്ത് കൂടുതൽ പ്രേക്ഷകരെ കൂട്ടാനുമുള്ള ഓട്ടങ്ങൾക്ക് കടിഞ്ഞാണിടാനാകും.

**ആർച്ച്ബിഷപ്പ്**
**ഡെനിസ് ഹാർട്ട്, മെൽബൺ**



അനേക പ്രതീക്ഷയോടെയാണ് ഞാൻ ഈ സിനഡിലേക്ക് വന്നത്. നമ്മുടെ പ്രബോധന ങ്ങളോട് നാം വിശ്വസ്തരായിരിക്കുമ്പോൾ തന്നെ നമ്മുടെ പ്രബോധനങ്ങളിൽ സ്നേഹ ത്തിന്റെ ഭാഷ ഉപയോഗിക്കണം എന്ന് ഞാൻ നിർദ്ദേശിച്ചു.



കവർ സ്റ്റോറി

# കുടുംബങ്ങൾക്ക് പരിശുദ്ധ കന്യകമറിയം നൽകുന്ന മാതൃക

സി. ഡോ. അഞ്ജലി തെരേസ് ഡി.എം
(ഡി. എം കോൺവന്റ്, പോങ്ങുംമൂട്)



ഒരുമിച്ച് പ്രാർത്ഥിക്കുന്ന കുടുംബങ്ങൾ ഒരുമയോടെ ജീവിക്കും. അനുദിന ജീവിത വ്യഗ്രതകൾക്കും പ്രതിസന്ധികൾക്കുമിടയിലും സ്നേഹത്തിന്റെ സ്രോതസ്സാണ് കുടുംബം. സ്നേഹ ജീവിതത്തിന്റെ കേന്ദ്രമാണത്. ദൈവസ്നേഹ ത്തിന്റെ ആഴമുള്ള രഹസ്യമാണ് കുടുംബം. പരിശുദ്ധ മാതാവ് ഇല്ലാത്ത ഒരു ക്രൈസ്തവൻ അനാഥനാണ്. സഭയുടെ മാതൃത്വത്തിന്റെ മഹ നീയതയും മനോഹരവുമായ മാതൃകയും പരിശുദ്ധ കന്യകമറിയമാണ്. ജീവന്റെ മനോഹാരിതയും, സ്നേഹവും, സന്തോഷവും, ക്ഷമയും ജീവിക്കു കയും പങ്കുവയ്ക്കുകയും ചെയ്യുന്ന മാതൃസ്ഥാന മാണ് കുടുംബം. കുടുംബം ദൈവീക ദാനമാണ് എന്നുപറയാൻ സഭയ്ക്കും സഭാമക്കൾക്കും കഴിയണം (ഫ്രാൻസിസ് മാർപാപ്പയുടെ മാധ്യമദിന സന്ദേശം). ദൈവത്തിന്റെ ഛായ നിഴലിക്കുന്ന നിഗൂഢമായ രഹസ്യമാണ് കുടുംബമെന്നും അതിന്റെ ആഴമുള്ളതും യഥാർത്ഥവുമായ മാനുഷികബന്ധങ്ങളിലാണ് ദൈവസ്നേഹം പ്രതിഫലിക്കുന്നതെന്നും പാപ്പാ പ്രസ്താവിച്ചു. -പനാമയിൽ ഓഗസ്റ്റ് 4 ന് ആരംഭിച്ച ലാറ്റിന മേരിക്കൻ രാജ്യങ്ങളിലെ മെത്രാൻ സമിതികളുടെ സംയുക്തസമ്മേളനത്തിന് അയച്ച സന്ദേശം.

കുടുംബം എന്ന വിഷയത്തെ ആസ്പദമാക്കി സിനഡ് നടക്കുന്ന ഈ നാളുകളിൽ ഫ്രാൻസിസ് മാർപാപ്പ കുടുംബത്തെയും പരിശുദ്ധ മാതാവിനെയും ക്കുറിച്ച് പ്രതിപാദിക്കുന്ന ഏതാനും ഉദ്ധരണികളാണിവ.

ഏതൊരു ജീവന്റേയും ഈറ്റില്ലം കുടുംബ മാണ്. കുടുംബം നന്നായാൽ വ്യക്തിയും, വ്യക്തി നന്നായാൽ സമൂഹവും, സമൂഹം നന്നായാൽ രാജ്യവും അഭിവൃദ്ധിപ്പെടും. ഏതു ജീവിത അവസ്ഥയിൽപ്പെട്ടവനാണെങ്കിലും ഏവർക്കും കാണാനും മനസ്സിലാക്കാനും അനുകരിക്കാനു മുള്ളതാണ് തിരുക്കുടുബം. അവിടെ കന്യകാ മാതാവ് എല്ലാ മാതാക്കൾക്കും ഉണ്ടായിരിക്കേണ്ട എല്ലാ ഗുണങ്ങളുടെയും ഉറവിടവും നിറകുടവു മാണ്. നീതിമാനായ യൗസേഫ് എല്ലാ പിതാക്ക ന്മാരുടേയും പ്രതിരൂപമാണ്. വിശുദ്ധിയുടെ കൊടുമുടിയിലാണ് ആ കുടുംബം. ഒരു കാലത്തും ആ കൊടുമുടി കീഴടക്കാനാവില്ല. പരിശുദ്ധ അമ്മ തിരുക്കുടുംബത്തിന്റെ മാത്രം നാഥയായിരുന്നാൽ പോരെന്ന് ദൈവം തിരുമനസ്സായി. അമ്മ എല്ലാ കുടുംബങ്ങളുടേതുമാണ് (13-ാം ലെയോ മാർപാപ്പ). ഗാഢമായ മനുഷ്യബന്ധത്തിന്റെ ഉറവിടവും പാരമ്യവുമാണ് കുടുംബമെന്ന് പറയാം. അവിടെ മനുഷ്യൻ മനുഷ്യനോട് എല്ലാ വിധത്തിലും ഒന്നാകുന്നു. കുടുംബാംഗങ്ങളുടെ പരസ്പരാഭി മുഖ്യമാണ് കുടുംബജീവിതത്തിന്റെ ഊടും പാവും. മനുഷ്യൻ മുളയെടുക്കുന്നതും വളരുന്നതും കുടുംബാന്തരീക്ഷത്തിലാണ്. ദൈവത്തെ മുൻ നിർത്തിയല്ലാത്ത ബന്ധങ്ങൾക്ക് ഉലച്ചിലുണ്ടാകും.

ഒരു കുടുംബത്തിന്റെ ശ്രേഷ്ഠമായ കെട്ടുറപ്പിന് ഒരു അമ്മയുടെ സ്ഥാനം വലുതാണ്. ഒരുപാട് അർത്ഥങ്ങൾ ഉൾക്കൊള്ളുന്നതാണ് അമ്മ എന്ന പദം. സ്വയം ശൂന്യമായിക്കൊണ്ടുള്ള ത്യാഗവും സ്നേഹവും പരിലാളനയും തുടങ്ങി ഒരു സ്ത്രീയിൽ ദർശിക്കാവുന്ന എല്ലാ ഗുണങ്ങളും ഈ പദം സൂചിപ്പിക്കുന്നു. കുട്ടികളെ പ്രസവിക്കുന്നതിലോ അവരെ പരിലാളിക്കുന്നതിലോ മാത്രമല്ല, ജീവിതത്തിലുടനീളമുള്ള പ്രവൃത്തികളിലാണ് ഒരു അമ്മയുടെ തനതായ മൂല്യം അടങ്ങിയിരിക്കുന്നത്. സ്നേഹം, വിനയം, ലാളിത്യം, സഹനം, ത്യാഗം, ദയ, ആർദ്രത, വിശ്വാസം, പ്രത്യാശ, പ്രായോഗികബുദ്ധി എന്നീ നന്മകളുടെ സമ്മിശ്രമാണ് മാതൃത്വം. ഈ സദ്ഗുണങ്ങളൊക്കെ അടങ്ങിയ ഉത്തമയായ ഒരു അമ്മയായിരുന്നു പരിശുദ്ധ കന്യകാമറിയം.

കുടുംബജീവിതത്തിന്റെ മാതൃകയായി പരിശുദ്ധ അമ്മയെ അവതരിപ്പിക്കുമ്പോൾ കുടുംബങ്ങളുടെ കെട്ടുറപ്പിന് ഏറ്റം മഹത്തായ സവിശേഷത പരിശുദ്ധ അമ്മയുടെ വിശ്വാസമാണ്. പരിശുദ്ധ അമ്മ നമ്മെ വിശ്വാസത്തിൽ വളർത്തുകയും വചനപ്രഭയിൽ നടത്തുകയും രക്ഷണീയപാതയിൽ നയിക്കുകയും തിന്മയിൽ വീഴാതെ കാക്കുകയും ചെയ്യുന്നു. കടുത്ത ജീവിതപരീക്ഷണങ്ങളുടെ ഉലയിലിട്ട് ഊതിക്കാച്ചിയെടുത്ത ശുദ്ധമായ വിശ്വാസമാണ് അമ്മയായ മറിയത്തിനുണ്ടായിരുന്നത്. എലിസബത്ത് ഇതുമൂലം അമ്മയെ ഭാഗ്യവതിയെന്ന് വിളിച്ചു. ''കർത്താവ് അരുളിചെയ്ത കാര്യങ്ങൾ നിറവേറുമെന്ന് വിശ്വസിച്ചവൾ ഭാഗ്യവതി'' (ലൂക്കാ1:45). പരിശുദ്ധ അമ്മ ഭാഗ്യവതിയാകാൻ കാരണം അമ്മയുടെ ഈ ശുദ്ധമായ വിശ്വാസമാണ്.

പരാജയങ്ങൾ ഉണ്ടാകുമ്പോൾ മാതാവിന്റെ മാതൃകയാണ് ഉത്തമം. വീഞ്ഞ് തീർന്നപ്പോൾ മറിയം കണ്ണുമടച്ച് ഈശോയിൽ വിശ്വസിച്ചു. ഈ ശരണപ്പെടലിന്റേയും വിശ്വാസത്തിന്റെയുംആഴങ്ങളിലാണ് സമൃദ്ധിയുടെ പുതിയ സാദ്ധ്യതകൾ തുറക്കുന്നത്. ജീവിതത്തിൽ വീഞ്ഞ് തീർന്നുപോകുമ്പോൾ ഈശോയിൽ വിശ്വസിക്കുക. ഇവിടെ മറക്കരുതാത്ത ഒരു കാര്യമുണ്ട്. നീ വിശ്വാസമർപ്പിക്കേണ്ട ഈശോ നിന്റെ ഉള്ളിൽ തന്നെയാണ്. അതിനാൽ പരാജയത്തിന്റെ നടുവിലും മറക്കാതെ വിശ്വസിക്കുക, യേശു നിന്റെ ഉള്ളിലുണ്ട്. ആ യേശു നമ്മുടെ സഹോദരനിലുമുണ്ട്.

പരിശുദ്ധ മറിയത്തിന്റെ ഓരോ നിമിഷവും വിശ്വാസത്തിന്റെ പ്രകരണമായിരുന്നു. തന്നിൽ നിന്ന് പിറക്കാനിരിക്കുന്ന ദിവ്യരക്ഷകൻ ദാവീദിന്റെ സിംഹാസനത്തിൽ ആരൂഢനാകും, രക്ഷകനായിരിക്കും തുടങ്ങിയ വാഗ്ദാനങ്ങളിൽ വിശ്വസിച്ച



മറിയത്തിന് അതിനെ തട്ടിമറിക്കാൻ പോരുന്ന അനുഭവങ്ങളാണ് ജീവിതത്തിൽ ഉണ്ടായിരുന്നത്: ദൈവകുമാരന് പിറക്കുവാൻ ഇടമില്ല, ജീവനെ രക്ഷിക്കാൻ രാത്രിയിൽ മറുനാട്ടിലേക്ക് ഓടിപ്പോയി; ശിമയോന്റെ പ്രവചനത്തിലൂടെ തന്റെ ഹൃദയത്തിലൂടെ വാൾ കടന്നുപോയപ്പോഴും, പന്ത്രണ്ടാം വയസ്സിൽ കാണാതെ പോയപ്പോഴും, മരണാസന്നനായ തന്റെ പുത്രനെ കുരിശുമായി ദർശിക്കേണ്ടിവന്നപ്പോഴും, തന്റെ പുത്രൻ മൂന്ന് ആണികളാൽ തൂങ്ങി മരിക്കുമ്പോഴും, തന്റെ അരുമസുതന്റെ മൃതശരീരം തന്റെ മടിയിൽ കിടത്തിയപ്പോഴും, കല്ലറയിൽ സംസ്ക്കരിച്ചപ്പോഴും ദൈവവചനത്തിലുള്ള വിശ്വാസം പ്രഖ്യാപിച്ചുകൊണ്ട് മറിയം ഉരുവിട്ടു ''അങ്ങയുടെ വചനം പോലെ സംഭവിക്കട്ടെ'' (ലൂക്ക 1 : 38).

സെഹിയോൻ പുത്രിയുടെ പുറപ്പാട് നസ്രത്തിൽനിന്ന് ഗാഗുൽത്തായിൽ ചെന്നവസാനിച്ചപ്പോൾ മാലാഖയുടെ ദൂത് ആവർത്തിച്ചോർത്ത് മറിയം കുരിശിൻ ചുവട്ടിൽ ചുവടുറപ്പിച്ചുനിന്നു. മറിയം ദൈവത്തിൽ അടിയുറച്ചുനിന്നു. അമ്മ പതറിയില്ല. വീരോചിതമായി മറിയം നിശബ്ദയായി. നമ്മുടെ കുടുംബങ്ങളുടേയും ബലം ഇതുതന്നെയാണ്. നമ്മുടെ കുടുംബങ്ങളിൽ അന്യംനിന്നുപോയിക്കൊണ്ടിരിക്കുന്ന ഈ വിശ്വാസമെന്ന പുണ്യം വീണ്ടെടുക്കാൻ, മാതാപിതാക്കളും മക്കളും തമ്മിലുള്ള വിശ്വാസവും സ്നേഹവും ബലപ്പെടുത്താൻ പരിശുദ്ധ അമ്മയുടെ മാദ്ധ്യസ്ഥ്യം യാചിക്കാം.

കുടുംബങ്ങളെ ശക്തിപ്പെടുത്തുന്ന മറ്റൊരു സവിശേഷതയാണ് ഹൃദയവിശാലത. അത് സേവനത്തിലൂടെ ജീവിക്കുന്നു. സേവനം ത്യാഗം ആവശ്യപ്പെടുന്നു. സ്നേഹം സ്വയം ത്യജിക്കുന്നു. തന്നെത്തന്നെ മറന്നുകൊണ്ട് അപരന്റെ ആവശ്യങ്ങൾ നിറവേറ്റിക്കൊടുക്കുവാൻ സാധിക്കുന്ന വിശാലഹൃദയയാണ് മറിയം. ശുശ്രൂഷയോ സേവനമോ ആവശ്യമുള്ളവർ ഇങ്ങോട്ടുവരട്ടെ എന്ന് കരുതുന്ന ലോകത്തിലാണ് നാം. എന്നാൽ, പരിശുദ്ധ അമ്മ ദൈവപുത്രന്റെ അമ്മയാണെന്ന് അറിഞ്ഞിട്ടും ശുശ്രൂഷ ഏറ്റുവാങ്ങുകയല്ല മറിച്ച്, ഇളയമ്മയുടെ ഭവനത്തിൽചെന്ന് സേവിക്കുകയാണ് ചെയ്തത്. ഈ മനോഭാവം നമ്മുടെ കുടുംബങ്ങളിലും നമ്മുടെ ജീവിതത്തിലും നാം വളർത്തിയെടുക്കണം. സ്വാർത്ഥതയുടേയും സ്വകാര്യത

യുടേയും ആവരണം പൊട്ടിച്ച് സമൂഹത്തിലേയ്ക്കിറങ്ങി, നെഞ്ചിൽ നൊമ്പരങ്ങളുമായി നടക്കുന്നവർക്ക് ആശ്വാസം പകരുവാൻ ശുശ്രൂഷയ്ക്കായി തിടുക്കത്തിൽ യാത്രയായ മറിയത്തെപ്പോലെ, നമ്മുടെ കുടുംബങ്ങളിലും ചുറ്റുപാടിലും സേവനം ആവശ്യമുള്ളവരെ ശുശ്രൂഷിക്കുവാൻ നമുക്ക് സാധിക്കണം. സമൂഹത്തിന്റെ മുഖ്യധാരയിൽ നിന്ന് തെന്നി മാറിയവരെ മനുഷ്യരായിക്കണ്ട് അവർക്കായി ദൈവീകശുശ്രൂഷ ചെയ്യുവാൻ നമ്മുടെ കുടുംബങ്ങളിൽ നമ്മുടെ കുട്ടികളെ മാതാപിതാക്കൾ പഠിപ്പിക്കണം, മാതാപിതാക്കൾ അവർക്ക് മാതൃകയാകണം. നമ്മുടെ പരാധീനതകളും പോരായ്മകളും മാറ്റിവച്ച് മറ്റുള്ളവരുടെ ആവശ്യങ്ങളിലേയ്ക്ക് ആഴ്ന്നിറങ്ങിക്കൊണ്ട് മറിയം പ്രദർശിപ്പിക്കുന്ന സഹാനുഭൂതിയും സൂഷ്മാവബോധവും ത്യാഗസന്നദ്ധതയും സ്നേഹചൈതന്യവും ഔദാര്യവും ഹൃദയവിശാലതയും നാം കൈമുതലാക്കണം.

ആധുനികലോകത്തിൽ പണത്തോടും സ്വർണ്ണത്തോടും ആഡംബരവസ്തുക്കളോടും കാട്ടുന്ന അമിതമായ അഭിലാഷം ധാരാളം കുടുംബങ്ങളെ കടക്കെണിയിലേയ്ക്കും ഒടുവിൽ ആത്മഹത്യയിലേയ്ക്കും വലിച്ചിഴയ്ക്കുന്നു. മറിയത്തിൽ ആദ്യന്തമുണ്ടായിരുന്ന ദാരിദ്ര്യത്തിന്റെ അരൂപി എന്നും ഏവർക്കും അനുകരണവിഷയം തന്നെ. പാരമ്പര്യത്തിന്റേപേരിലും പരിഷ്ക്കാരത്തിന്റേപേരിലും നമ്മുടെ സമൂഹത്തിൽ, കുടുംബങ്ങളിൽ, വ്യക്തികളിൽ പടർന്നുവരുന്ന പൊറുക്കാവ്യാധിയാണ് ആഡംബരഭ്രമം. പവിത്രമായ കുടുംബബന്ധങ്ങളിൽ പോറലേൽപ്പിക്കുകയും വികൃതമാക്കുകയും ചെയ്യുന്ന രക്ഷണീയമുഖങ്ങളെ കണ്ടെത്തേണ്ടത് ഇന്നിന്റെ ആവശ്യമാണ്. തന്റെ ദാസിയുടെ താഴ്മയെ കർത്താവ് കടാക്ഷിച്ചു എന്ന് പാടിയ മറിയത്തിന്റെ വിനയവും ആത്മാർത്ഥതയും നാം കാണിക്കുമെങ്കിൽ കുടുംബങ്ങളും വ്യക്തികളും ഈ പകർച്ചവ്യാധിയിൽ നിന്ന് വിമോചിതരാകും. വിശ്വാസം പോലെ തന്നെയാണ് ക്രിസ്തീയ വിനയവും. കുടുംബചുറ്റുപാടുകളിലെല്ലാം വിശുദ്ധ വിനയം സംരക്ഷിക്കപ്പെടുകയും പോഷിപ്പിക്കപ്പെടുകയും ചെയ്യണം. വിശുദ്ധ ജോൺപോൾ രണ്ടാമൻ മാർപാപ്പ മറിയത്തിന്റെ വിനയത്തെപ്പറ്റി പറയുക; മറിയത്തെ ദൈവം ഉയർത്തി ഉന്നതമായ ബഹുമതി അവർക്ക് നൽകി. മറിയത്തെപ്പോലെ ഇത്ര വിനയാന്വിയായ വ്യക്തി വേറെയില്ല. ദൃശ്യമാധ്യമത്തിന്റെ വർണ്ണച്ചിറകുകളിലേറി വിസ്മയം കൊള്ളുന്ന ആധുനിക സമൂഹത്തെ ദൈവികചിന്തയിലേയ്ക്ക് ഉയർത്താൻ പരിശുദ്ധ അമ്മയുടെ ജീവിതം പ്രചോദന മേകട്ടെ.

'കൃപാപൂരിതേ' എന്ന് മാലാഖ വിളിച്ചപ്പോൾ മറിയം അസ്വസ്ഥയായി എന്ന് വചനം പറയുന്നു. എല്ലാ സ്തുതിയും ബഹുമാനവും ദൈവത്തിന് മാത്രമുള്ളതാണെന്നും അത് മനുഷ്യൻ തന്റെ സ്വന്തമാക്കരുതെന്നും അവൾ വിശ്വസിച്ചിരുന്നു. താൻ ദൈവതിരുമുമ്പിൽ വളരെ നിസ്സാരയാണെന്നായിരുന്നു മറിയത്തിന്റെ ഉത്തമബോദ്ധ്യം. ഇതാ കർത്താവിന്റെ ദാസി സൃഷ്ടിയായി തന്റെ ഉദരത്തിൽ പിറക്കാൻമാത്രം ദൈവത്തിന് ചെറുതാകാമെങ്കിൽ താനെത്ര ചെറുതായാലും അധികമാകുകയില്ലെന്ന ചിന്ത മറിയത്തെ കൂടുതൽ അസ്വസ്ഥ ചിത്തയാക്കി. എലിസബത്ത് തനിക്കാശംസ അർപ്പിച്ചപ്പോൾ, തന്റെ ദാസിയുടെ വിനീതാവസ്ഥയെ തൃക്കൺപാർത്തു എന്ന് മറിയം വിനയപൂർവ്വം സമ്മതിക്കുക മാത്രമാണ് ചെയ്തത്.

'യേശുവിന്റെ അമ്മ അവിടെ ഉണ്ടായിരുന്നു എന്നാണ്' തിരുവചനം *യോഹ, 2.1* പറയുന്നത്. വിവാഹസദ്യയിൽ വീഞ്ഞ് തീരുന്നത് തിരിച്ചറിയുന്നവളാണ് അമ്മ. സദ്യയിൽ അനേകർ പങ്കെടുക്കുന്നുവെങ്കിലും വീഞ്ഞ് തീർന്നത് തിരിച്ചറിഞ്ഞത് അമ്മയാണ്. ജീവിതത്തിൽ ആർക്കാണ് പ്രശ്നങ്ങൾ ഇല്ലാത്തത്? എല്ലാവർക്കും എന്നും ഓരോരോ പ്രശ്നങ്ങൾ ഉണ്ടാവാം. അത് സ്വഭാവികം. ആ പ്രശ്നങ്ങളെ തരണംചെയ്യാൻ തീർച്ചയായും നാം പരിശ്രമിക്കണം. അതേ സമയം ആ പ്രശ്നങ്ങളെ മനസ്സിൽ താലോലിച്ച് അസ്വസ്ഥരായി നടന്നിട്ട് ഒരു കാര്യവുമില്ല. അതിനെ മറികടക്കുവാൻ ഒരു മാർഗ്ഗമേയുള്ളൂ. സന്തോഷവും സമാധാനവും തരുന്ന കാര്യങ്ങൾ മനസ്സിലേയ്ക്ക് കൊണ്ടുവരാനും പരമാവധി അതിൽ മുഴുകുവാനും ശ്രമിക്കുക. അതിനുപറ്റിയ ഏറ്റം എളുപ്പമാർഗ്ഗം നമ്മുടെ കുടുംബങ്ങളിലെ ചെറുതും വലുതുമായ പ്രശ്നങ്ങളിലേയ്ക്ക്, പ്രശ്നപരിഹാരത്തിനുള്ള മാർഗ്ഗത്തിലേയ്ക്ക് പരിശുദ്ധ മറിയത്തെ നാം വിളിക്കണം. കാനായിൽ വീഞ്ഞായ വെള്ളത്തിന്റെ പ്രത്യേകത അത് 'മേൽത്തരമായി' മാറി



എന്നതാണ്. നിന്റെ ജീവിതം മേൽത്തരമാകണോ അമ്മയോട് പറയുക. അവൾ നിനക്കുവേണ്ടി ഈശോയോട് മാദ്ധ്യസ്ഥം വഹിക്കും. അപ്പോൾ നമ്മുടെ കുടുംബങ്ങൾ ദിവ്യപ്രകാശം പരത്തുന്ന മേൽത്തരം കുടുംബങ്ങളായി ദൈവം ഉയർത്തും. കുടുംബങ്ങളിലെ കുറവുകളും ഇല്ലായ്മകളും പോരായ്മകളും അംഗീകരിക്കുമ്പോൾ അത് നന്മയ്ക്കും നിറവിനും കൃപയ്ക്കും കാരണമാകും എന്ന ചിന്തകൂടി കാനായിലെ സംഭവത്തിലൂടെ പരിശുദ്ധ അമ്മ നമ്മെ ഓർമ്മിപ്പിക്കുന്നു. ഓരോദിവസവും ജപമാല കരങ്ങളിൽ ഏന്തുമ്പോൾ മാതാവ് ചെവികളിൽ മന്ത്രിക്കുന്നുണ്ട്. മകനേ, മകളെ, നിന്റെ കരങ്ങളിലെ ജപമാലയിലെ ക്രൂശിതരൂപം നീ ശ്രദ്ധിച്ചുവോ? അതിൽ എന്റെ മകനുണ്ട്. നീ ജപമാല ചൊല്ലുമ്പോൾ ഞാനും ഈശോയും പിന്നെ നീയും ഒരുമിച്ചാണ് യാത്ര ചെയ്യുന്നത്. ജപമാല കരങ്ങളിൽ വഹിക്കുമ്പോൾ നാം മാതാവിന്റെ കരങ്ങളിൽ തന്നെയാണ് പിടിക്കുന്നത്. ഓരോ ജപമാലയിലൂടെയും മാതാവും ഈശോയും ഞാനും അങ്ങനെ ഒന്നായിത്തീരുന്നു എന്നവിശ്വാസം നമ്മുടെ പ്രശ്നങ്ങൾക്കുള്ള ഉത്തമ മാർഗ്ഗമല്ലേ?

എലിസബത്തിന്റെ ഗർഭധാരണമാണ് മറിയത്തിന്റെ ഗർഭധാരണത്തിനുള്ള അടയാളമായി മാലാഖ ചൂണ്ടിക്കാണിക്കുന്നത്. മറ്റുള്ളവരുടെ നന്മയും സുഖവും കാണുമ്പോൾ പലപ്പോഴും നമുക്ക് അസ്വസ്ഥതകൾ ഉണ്ടാകാറുണ്ട്. മറ്റുള്ളവരുടെ നന്മ ദൈവം നമുക്ക് കാട്ടിത്തരുന്നത് നമുക്ക് ലഭിക്കാനിരിക്കുന്ന ദൈവാനുഗ്രഹങ്ങളുടെ അടയാളമായിട്ടാണ്. അതായത് ദൈവം നിന്നിലും പ്രവർത്തിക്കുന്നുണ്ട്. നമ്മുടെ കുടുംബജീവിതത്തിൽ അത്യാവശ്യം ഉണ്ടായിരിക്കേണ്ട ഒരു വിശേഷപുണ്യമാണ് ധൈര്യം. പരിശുദ്ധാത്മാവിന്റെ ദാനങ്ങളിൽ ഒന്നാണത്. പരിശുദ്ധ മറിയം തന്റെ ജീവിതത്തിൽ കാണിച്ച സാഹസികത ആധുനികരായ നമുക്ക് ഉത്തേജകപാഠമാണ്. കുടുംബജീവിതത്തിലുണ്ടാകുന്ന കുരിശുകൾ, അത് രോഗമാകട്ടെ, ദാരിദ്ര്യമാകട്ടെ, നഷ്ടങ്ങളാകട്ടെ, മാനസിക പ്രതിസന്ധികളാകട്ടെ, അവ ദൈവം നമുക്കറിഞ്ഞു നൽകുന്ന കുരിശുകളാണെന്നും നമ്മുടെ ജീവിതവിശുദ്ധീകരണത്തിന് ആവശ്യമായ അനുഗ്രഹങ്ങളാണെന്നും നാം മനസ്സിലാക്കണം. പരിശുദ്ധ അമ്മയെപ്പോലെ സ്നേഹത്തോടെ അവയെ സ്വീകരിക്കുവാനുള്ള സാഹസികതയാണ് നമുക്ക് വേണ്ടത്. അതിനായി നമ്മുടെ കുടുംബങ്ങളിലേയ്ക്ക് മറിയത്തെ കൂട്ടിക്കൊണ്ടു പോകാം. യോഹന്നാൻ മറിയത്തെ തന്റെ വീട്ടിലേയ്ക്ക് കൂട്ടിക്കൊണ്ടുപോയി എന്നാണ് സുവിശേഷകൻ പറയുന്നത് (യോഹ.19:21). അങ്ങനെ യോഹന്നാന്റെ കുടുംബം ധന്യമായി.

മാതാവേ, യേശുവിനെ അമ്മ ലോകത്തിന് പ്രദാനം ചെയ്തതുപോലെ ഞങ്ങളുടെ ജീവിതംവഴി യേശുവിനെ മറ്റുള്ളവർക്ക് നല്കാൻ ഞങ്ങളെ പഠിപ്പിക്കണമേ.

## കർദ്ദിനാൾ വിൽഫ്രഡ് ഫോക്സ്നേപ്പിയർ



ക്രിസ്തീയ ദർശനങ്ങൾക്ക് വേണ്ടി സമർപ്പിക്കുകയും അതിന് സാക്ഷ്യം നൽകുകയും ചെയ്യുന്നവരെയും, ഈ ദർശനം സാക്ഷാത്കരിക്കുന്നതിനായി ദൈവകൃപയാൽ പരിശ്രമിക്കുകയും ചെയ്യുന്നവരെ പ്രോത്സാഹിപ്പിക്കുകയും ചെയ്യുക എന്നതായിരിക്കണം ഈ സുന്നഹദോസിന്റെ മുഖ്യലക്ഷ്യം. കുടുംബത്തിന്റെ വിളിയും ദൗത്യവും എന്ന വിഷയത്തെക്കുറിച്ച് ചിന്തിക്കുന്ന 2015-ലെ സിനഡിലേക്ക് ഇത് വളരെ പ്രധാനപ്പെട്ടതാണ്.



കവർ സ്റ്റോറി

# ക്രിസ്തുവിന് മനസ്സുണ്ട് നമുക്കോ?

റവ. ഫാ. ഗീവർഗീസ് കൈതവന
(ധർമ്മാരാം കോളേജ് , ബാംഗ്ലൂർ)



ഈ കുറിപ്പ് എഴുതുമ്പോൾ, റോമിലെ സിനഡവസാനിച്ചുവെന്നും നിലവിലുള്ള പഠനങ്ങൾക്കും വ്യവസ്ഥകൾക്കും ഇളവു വരുത്തേണ്ടതില്ലെന്നുമുള്ള വാർത്തകൾ മാധ്യമങ്ങൾ പുറത്തുവിട്ടുകൊണ്ടിരിക്കുകയാണ്. ഒക്ടോബർ 19 ന് മാർപ്പാപ്പയുടെ പ്രസംഗത്തിലെ വാക്കുകൾ ഇപ്രകാരമാണ്, ഈ ദിവസങ്ങളിൽ ലോകത്തിന്റെ നാനാഭാഗത്തുനിന്നുമുള്ള അജപാലകരും ദൈവജനവും റോമിൽ ഒരുമിച്ചുകൂടി ക്രിസ്തുവിലേക്ക് ഉറ്റുനോക്കിക്കൊണ്ട്, കുടുംബങ്ങളുടെ നവീകരണത്തിനായി, വ്യക്തിഗത സഭകളുടെ ശബ്ദവുമായി ഒരുമിച്ചു യാത്ര ചെയ്യുകയായിരുന്നു. യാത്രയ്ക്കിടയിലെ ചർച്ചകൾ ഇനിയും തുടരുകയും സഭയുടെ ഔദ്യോഗിക നിലപാട് 2015 ലെ സിനഡിൽ പ്രഖ്യാപിക്കുകയും ചെയ്യുമെന്ന് വത്തിക്കാൻ വാർത്താക്കുറിപ്പുകൾ രേഖപ്പെടുത്തുന്നു. പക്ഷേ, ക്രിസ്തുവിന്റെ മുഖത്തിൽ മിഴിയുറപ്പിച്ചു നടത്തിയ യാത്രയുടെ ഒന്നാം ഘട്ടം അവസാനിക്കുമ്പോൾ, യഥാസ്ഥിതിക വിഭാഗത്തിനു സന്തോഷവും പുരോഗമനവാദികൾക്ക് നിരാശയും മാത്രം. ഇവരിൽ ആരാണ് ക്രിസ്തുവിന്റെ മുഖവും ഹൃദയവും കണ്ടതെന്ന സന്ദേഹം ബാക്കി നിൽക്കുമ്പോഴും പാപ്പാ ഫ്രാൻസിസ് പറയുന്നു, ക്രിസ്തുവിന്റെ മുന്തിരിത്തോട്ടമാണ് കുടുംബമെന്ന്.

### ഈ പോപ്പ് കത്തോലിക്കനാണോ?

കഴിഞ്ഞ ഒന്നര വർഷത്തിനിടയിൽ യാഥാസ്ഥിതികരായ ധാരാളം ആളുകൾ ഫ്രാൻസിസ് പാപ്പായുടെ ചെയ്തികളും വാക്കുകളും ശ്രദ്ധിച്ചപ്പോൾ

രഹസ്യവും പരസ്യവുമായി ചോദിച്ച ചോദ്യങ്ങളിലൊന്നാണിത്. വി.കുർബാന പൂർണ്ണത പ്രാപിച്ചവർക്കുള്ള സമ്മാനമല്ലെന്നും ബലഹീനർക്കും പാപികൾക്കുമുള്ള സിദ്ധൗഷധവും പോഷകവുമാണ് എന്ന ഫ്രാൻസിസിന്റെ വാക്കുകൾ, നിയമ-ധാർമ്മിക പുസ്തകങ്ങളുടെ വള്ളിപുള്ളികൾ സസൂക്ഷ്മം വീക്ഷിക്കുന്നവരെ ചൊടിപ്പിക്കാതിരുക്കുമോ? എന്റെ ദൈവം കത്തോലിക്കനല്ലായെന്ന് യൂജീനിയോ സ്കഫാരിയോട് പറഞ്ഞപ്പോഴും ഒരാൾ സ്വവർഗ്ഗാനുരാഗിയായിരിക്കുകയും അയാൾ ദൈവത്തെ തേടുകയും ചെയ്യുന്നുണ്ടെങ്കിൽ ഞാനാരാണ് അയാളെ വിധിക്കാൻ എന്ന് പറഞ്ഞപ്പോഴും കത്തോലിക്കാ വിശ്വാസത്തിൽ വെള്ളം ചേർക്കാത്ത അനേകർക്ക് പാപ്പാ കത്തോലിക്കാ വിരോധിയായി. ബെൾഗോഗ്ളിയോയുടെ തെരഞ്ഞെടുപ്പിൽ കർദ്ദിനാൾമാർക്ക് തെറ്റു പറ്റിയോ എന്നുപോലും ചിന്തിച്ച യാഥാസ്ഥിതികരുമുണ്ടാകാം.

പക്ഷേ, അങ്ങനെയൊരു തെറ്റാർക്കും സംഭവിച്ചിട്ടില്ലെന്നും പരിശുദ്ധാത്മാവിനാൽ പ്രത്യേകം തെരഞ്ഞെടുക്കപ്പെട്ട വ്യക്തിയാണ് പാപ്പ എന്നും വിശ്വസിക്കുന്നവരാണ് കത്തോലിക്കരും അകത്തോലിക്കരുമായ വലിയ ഒരു വിഭാഗം ആളുകൾ. ഫ്രാൻസിസ് പാപ്പായെ കണ്ടുകൊണ്ട് കത്തോലിക്കാ സഭയെ സ്നേഹിക്കുന്നവരാണ് ഇന്നധികമാളുകളും. ക്രിസ്തുവിന്റെ വാക്കുകളും ചെയ്തികളുമാണ് പാപ്പായുടേത് എന്നതാണ് അവർ നൽകുന്ന കാരണം. അതുകൊണ്ടാണല്ലോ, ഇതുവരെയും ചർച്ച ചെയ്യാനും പുനഃപരിശോധിക്കാനുമാഗ്രഹിക്കാത്ത വിഷയങ്ങൾ കത്തോലിക്കാസഭ ചർച്ചയ്ക്കെടുത്തിരിക്കുന്നത്. ഫ്രാൻസിസ് മാർപ്പാപ്പയുടെ ധൈര്യം അപാരം തന്നെയാണ്. അദ്ദേഹത്തിന്റെ തെരഞ്ഞെടുപ്പിനു ശേഷം കർദ്ദിനാൾമാർ പാപ്പായോടു പറഞ്ഞു, ഒന്നിനെയും പിടിച്ചു കുലുക്കാൻ ഭയപ്പെടേണ്ട. ഇപ്പോൾ അദ്ദേഹം ചെയ്യുന്നതും അതു തന്നെയാണ്. സഭ വളരുന്നത് ആകർഷണത്തിലൂടെയാണ് പരിവർത്തനത്തിലൂടെയല്ലയെന്നും ആകർഷണം സാദ്ധ്യമാകാൻ ദൈവസാന്നിദ്ധ്യത്തിൽ ഒന്നിച്ചു സഞ്ചരിക്കത്തക്കവണ്ണം മറ്റുള്ളവരിലേക്ക് സ്വയം തുറക്കുന്നതിൽ നിന്നുമാണ് എന്ന ബനഡിക്ട് പാപ്പായുടെ വാക്കുകൾ ഫ്രാൻസിസ് പാപ്പാ ആവർത്തിക്കുമ്പോൾ ക്രിസ്തുവിന്റെ മുഖം തിരിച്ചുപിടിക്കാൻ ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ടവനാണ് ഫ്രാൻസിസ് പാപ്പ എന്ന തിരിച്ചറിവ് നമുക്കുണ്ടാകുന്നു.

പ്രബോധനങ്ങളുടെ വെറും സൂക്ഷിപ്പുകാരൻ മാത്രമല്ല, ക്രിസ്തുവിന്റെ ഹൃദയവുമായി പൊരുത്തപ്പെടാത്തതിനെ പുനരന്വേഷിച്ച് പുനർ-നിർവചനം ചെയ്യുകയുമാണദ്ദേഹം. ചർച്ചയുടെ തീരുമാനങ്ങൾ എന്തുമാകട്ടെ, പൊതുവേദികളിൽ ചർച്ച ചെയ്ത് നശിപ്പിച്ചിരുന്ന വിഷയങ്ങളെക്കുറിച്ച്, സഭയുടെ പരമാദ്ധ്യക്ഷൻ ചിന്തിക്കുകയും ലോകത്തോടും സഭമുഴുവനോടും അതിനെക്കുറിച്ച് പഠിക്കുവാനും വിലയിരുത്തുവാനും ആവശ്യപ്പെട്ടതുതന്നെ പ്രത്യാശ പകരുന്ന വസ്തുതയാണ്.

**1980 ലെ സിനഡും 2014 ലെ സിനഡും**

2014 - ലെ സിനഡിന്റെ തീരുമാനങ്ങൾക്കായി ഇനിയും ഒരു വർഷം നാം കാത്തിരിക്കണം. സിനഡു തുടങ്ങുന്നതിന് മുമ്പേ, രണ്ടുതരത്തിലുള്ള വാദഗതികൾ ഉണ്ടായിരുന്നുവെന്ന് വ്യക്തമാണ്. ഏറെ പ്രതീക്ഷകളോടെ സമ്മേളിച്ച 1980 - ലെ സിനഡ് സഭയുടെ മാറ്റമില്ലാത്ത പഠനങ്ങളെ അരക്കിട്ടുറപ്പിക്കുന്ന വേദിയായിരുന്നു. അതുപോലെയായിത്തീരുമോ 2014-15 ലെ സിനഡും എന്ന് സംശയിക്കുന്നവരാണ് ഒരു വിഭാഗമാളുകൾ. 2014 ലെ സിനഡ് പുതുതായി ഒരു പ്രതീക്ഷയും തരില്ല എന്നു വാദിക്കുന്നവരാണിവർ. വി. ജോൺ പോൾ രണ്ടാമനും ബനഡിക്ട് പതിനാറാമനും നിയമിച്ച മെത്രാന്മാർ പാരമ്പര്യ പഠനങ്ങളിൽ മുറുകെപ്പിടിച്ച്, അടിസ്ഥാന പ്രബോധനങ്ങളും 1980-ലെ പഠനങ്ങളും അടിവരയിട്ട് പ്രഖ്യാപിക്കും എന്നവർ വിശ്വസിക്കുന്നു. എന്നാൽ, പ്രതീക്ഷയ്ക്കു വക തരുന്ന ഒരു പോപ്പുള്ളതിനാൽ, ചില തീരുമാനങ്ങൾ പ്രഖ്യാപിക്കും എന്ന ശുഭാപ്തി വിശ്വാസത്തിൽ സിനഡിനെ കാണുന്നവരുമുണ്ട്. മാത്രമല്ല, 1980 ൽ ലഭ്യമായിരുന്ന വിവരങ്ങളേക്കാൾ അധികമായ വിവരങ്ങൾ 2014 ൽ ലഭ്യമാണ് എന്നത് നിഷേധിക്കാനാകില്ല. പക്ഷെ, സിനഡിന്റെ ആദ്യ ചർച്ചകൾ അവസാനിച്ചപ്പോൾ ദോഷൈകദൃക്കുകൾ വിലയിരുത്തിയതുപോലെ സംഭവിച്ചു. കാലാകാലങ്ങളിൽ കുടുംബം, വിവാഹം, ലൈംഗികത ഇവയെക്കുറിച്ച് സഭ എന്തു പഠിപ്പിച്ചിരുന്നുവോ, ആ നിലപാടുകളിൽ നിന്നു പിന്നോട്ടു പോകേണ്ടതില്ലെന്ന നിലപാടിലേക്കാണ്, 1980-ലെ പോലെ 2014 ലെ സിനഡും എത്തിച്ചേർന്നിരിക്കുന്നത്. പക്ഷെ, ചർച്ചകൾ പല തലങ്ങളിൽ പിന്നെയും നടക്കുന്നതിനാൽ ഇനിയും പ്രതീക്ഷയുണ്ട് എന്ന് വാദിക്കുന്ന ശുഭാപ്തി വിശ്വാസികളെയും അങ്ങിങ്ങായി കാണാനാകും.



വി. ജോൺ പോൾ രണ്ടാമൻ ആശിച്ചതുപോലെ, 1980 ലെ കുടുംബങ്ങളുടെ സിനഡ് അവരുടെ പ്രശ്ന ങ്ങൾ പരിഹരിക്കാൻ പരാജയപ്പെട്ടുവെന്ന് കാലം വിലയിരുത്തുന്നു. കുടുംബത്തെ സംബന്ധിച്ച തിരുസഭയുടെ പഠിപ്പിക്കലുകളോട് മെത്രാൻ സംഘം യോജിച്ചുവെങ്കിലും കുടുംബങ്ങളുടെയും പുതുതായി വിവാഹിതരാകുന്നവരുടെയും യുവജനങ്ങളുടെയും പ്രശ്നങ്ങളും സങ്കടങ്ങളും അതുപോലെ തന്നെ നിലനിന്നു. മറ്റൊന്നിനോടും മമതയില്ലാതെ പാരമ്പര്യത്തെയും പരമ്പരാഗത പഠനങ്ങളെയും നിയമങ്ങളെയും മുറുകെപ്പിടിച്ചുകൊണ്ട് മാനവരാശിയിൽ ദൈവത്തിന്റെ ഇടപെടലിനെ തടസപ്പെടുത്തുകയാണോ യാഥാസ്ഥിതികരായ അജപാലകർ എന്നു ചോദിച്ച് 2014 ലെ സിനഡ് വിലയിരുത്തപ്പെടുന്നതായും കാണാം. കുഞ്ഞിന്റെ ഡയപ്പർ എന്താണെന്നും അതെങ്ങനെയഴിക്കണം എന്നുമറിയാത്ത ഒരു കൂട്ടം പുരുഷന്മാരാണ് കുടുംബങ്ങൾക്കുവേണ്ടിയുള്ള വിശേഷ ജ്ഞാനം- സുവിശേഷം വിളമ്പുന്നത് എന്ന് ഐറിഷ് മുൻ പ്രസിഡന്റ് മേരി മക്ലീസേ, കളിയാക്കുമ്പോൾ, സഭയുടെ പഠിപ്പിക്കലുകൾ യാഥാർത്ഥ്യങ്ങളിൽ നിന്നും വിദൂരത്താണെന്നും സഭ തന്നെ വിദൂരത്താണെന്നുമുള്ള ഒരു ഹാസ്യാത്മക വിലയിരുത്തലായി ചിത്രീകരിക്കപ്പെടുന്നു. പക്ഷെ, മുൻകാലങ്ങളെ അപേക്ഷിച്ച്, ധാരാളം ദമ്പതികളും അല്മായരും 2014 ലെ സിനഡിൽ പങ്കെടുത്തിരുന്നു എന്നത് വിമർശകർ തിരിച്ചറിയട്ടെ. കത്തോലിക്കാ സഭയുടെ പഠിപ്പിക്കലുകളെ ജനം എങ്ങനെ മനസിലാക്കുന്നുവെന്നറിയാനുള്ള പാപ്പായുടെ ആഗ്രഹമായിരുന്നു ലോകം മുഴുവനുമായി നടത്തിയ സർവ്വേ. സഭയുടെ പഠിപ്പിക്കലും ജനങ്ങളുടെ പ്രായോഗിക ജീവിതവും തമ്മിൽ വലിയ അന്തരമുണ്ട് എന്നാണ് സർവ്വേ ഫലത്തെക്കുറിച്ച് വിദേശ മെത്രാന്മാർ പ്രതികരിക്കുന്നത്.

**കുടുംബങ്ങൾക്കൊരു സുവിശേഷം?**

കുടുംബങ്ങളുടെ സുവിശേഷമെന്നാണ് സിനഡിന്റെ വിശേഷണം. സുവിശേഷമെന്നാൽ നല്ല വാർത്തയെന്ന അർത്ഥമുള്ളതിനാൽ സിനഡിന്റെ ആലോചനകളെയും വിചിന്തനങ്ങളെയും കുടുംബങ്ങൾക്കുള്ള നല്ല വാർത്തയായി കാണാം. കർദ്ദിനാൾ ബൽദ്ദിസേരി സിനഡിനാമുഖമായുള്ള പ്രിപ്പറേറ്ററി ഡോക്യുമെന്റ് വിവിധ സഭാകൂട്ടായ്മകൾക്കയച്ചപ്പോൾ, സഭയുടെ നാനാതുറകളിലും ആഴമായ വിചിന്തനവും ആവശ്യമായ പഠനവും നടത്തി ജനത്തെ ബോദ്ധ്യപ്പെടുത്തുകയും അവരുടെ നിർദ്ദേശങ്ങൾ സ്വീകരിക്കുകയും വേണമെന്നുമുള്ള ആഹ്വാനം യഥാർത്ഥത്തിൽ ജനങ്ങൾക്ക് പുതിയ പ്രതീക്ഷയുടെ വാർത്ത തന്നെയായിരുന്നു. ലോകമാസകലം ജനങ്ങൾ ഈ വിഷയങ്ങളിൽ അഭിപ്രായം രേഖപ്പെടുത്തിയതിന്റെ തെളിവായിരുന്നല്ലോ, ജൂൺ 27 നു പ്രസിദ്ധീകരിച്ച ഇൻസ്ട്രുമെന്റും ലബോരിസ്. പക്ഷെ, കത്തോലിക്കരിൽത്തന്നെ ചിലരൊന്നും (റീത്തു വെളിപ്പെടുത്തുന്നില്ല) ഇവയെപ്പറ്റി ഒന്നുംതന്നെ അറിഞ്ഞിട്ടില്ലായെന്നും ഒക്ടോബർ മാസത്തിലെ പത്രമാധ്യമങ്ങളിലൂടെയാണറിഞ്ഞത്

## ഫുആദ് ത്വാൽ

**ജറുസലേമിലെ ലത്തീൻ പാത്രിയർക്കീസ്**



മദ്ധ്യ പൂർവ്വദേശത്തെ വെല്ലുവിളികൾ നിറഞ്ഞ സാഹചര്യങ്ങൾക്കിടയിലാണ് ഈ സുന്നഹദോസിൽ സംബന്ധിക്കുന്നത്. വേദനയിൽ കഴിയുന്ന അവിടുത്തെ ജനങ്ങളോടുള്ള ഐക്യദാർഢ്യം അനുഭവിക്കാനും പ്രാർത്ഥന സ്വീകരിക്കാനും കഴിഞ്ഞു. ഒരു പുതിയ അന്തരീക്ഷം സംജാതമാകുമെന്ന് വിശ്വസിക്കുന്നു. പ്രാർത്ഥനയിൽ ശരണപ്പെട്ടു.

എന്നും വെളിപ്പെടുത്തുമ്പോൾ, കുടുംബ ങ്ങൾക്കുള്ള നല്ല വാർത്തയെ ചിലരെങ്കിലും തമ സ്കരിച്ചോ എന്നും ആകുലപ്പെടേണ്ടിയിരിക്കുന്നു.

2015-ലെ സിനഡിന്റെ വിഷയമായ കുടുംബ ത്തെക്കുറിച്ചുള്ള രഹസ്യവും വിളിയും ക്രിസ്തു വെളിപ്പെടുത്തുന്നു, എന്നത് കൂടുതലായി പഠി ക്കാൻ 2014-ലെ സിനഡിന്റെ വിചിന്തനങ്ങൾ നമ്മെ സഹായിക്കുമെന്ന് വത്തിക്കാൻ വക്താവ് ഫാ. ഫ്രെഡറിക്കോ ലൊംബാർഡി സിനഡിനുശേഷ മുള്ള പത്രസമ്മേളനത്തിൽ വെളിപ്പെടുത്തുകയുണ്ടാ യി. ഇന്നഭിമുഖീകരിക്കുന്ന പ്രശ്നങ്ങൾ പ്രത്യേകി ച്ച്, വിവാഹിതരാകാതെയും വിവാഹം വേണ്ടാ യെന്നു തീരുമാനിച്ച് താമസിക്കുന്നവരുടെയും, സ്വവർഗ്ഗസ്നേഹികളുടെ ഒരുമിക്കലും കുട്ടികളെ ദത്തെടുക്കലും മിശ്രവിവാഹവും മതാന്തര വിവാ ഹവും അതിന്മേൽ ഉണ്ടാകുന്ന പ്രശ്നങ്ങളും, ബഹുഭാര്യാത്വവും, സ്ത്രീധനം- അതിന്മേലുള്ള വിലപേശലും, ജാതി വ്യവസ്ഥയും, കുടിയേറ്റവും അതുമൂലമുണ്ടാകുന്ന കുടുംബ പ്രശ്നങ്ങളും, മാധ്യ മങ്ങളും അത് വിവാഹത്തിന് നൽകുന്ന വികലമായ സങ്കൽപ്പങ്ങളും വാടക ഗർഭപാത്ര കച്ചവടങ്ങളും, മനുഷ്യാവകാശത്തിനു നൽകുന്ന പുതിയ വ്യാഖ്യ ാനങ്ങളും, ഗർഭനിരോധന മാർക്ഷങ്ങളും അനേക മാളുകൾക്ക് ദുഃഖമുണ്ടാക്കുന്നുണ്ടെന്ന തിരിച്ചറി വിലാണ്, നിരാശയിൽ കഴിയുന്നവർക്കായുള്ള സദ്വാർത്തയുമായി സിനഡ് സമ്മേളിച്ചത്.

സിനഡ് പുതിയ തീരുമാനങ്ങളുമായിട്ടാണവ സാനിക്കുന്നത് എന്ന് ശുഭാപ്തി വിശ്വാസമുണ്ടായി രുന്നവർക്ക് സിനഡ് പരാജയമാണെന്ന് തോന്നുമെ ങ്കിലും ഫ്രാൻസിസ് പാപ്പായുടെ വെളിപ്പെടുത്തൽ സിനഡിന്റെ വിജയം സൂചിപ്പിക്കുന്നതായിരുന്നു. Personally, I would have been very worried and saddened if there hadn't been these temptations and these animated discussions," the Pope said, "if everybody had agreed or remained silent in a false and quietistic peace. സിന ഡിൽ അംഗങ്ങളുടെ തുറവിയുള്ള ഇടപെടലുകളെ അഭിനന്ദിക്കുകയും തീവ്രനിലപാടുകളേക്കുറിച്ച് ജാഗ്രതയുള്ളവരായിരിക്കണം എന്നുമുള്ള സൂചന കൾ പോപ്പ് നൽകിയത് ഇനിയും രൂപപ്പെടേണ്ട ചിന്തകളിലേക്കാണ്. മാത്രമല്ല, തുറവിയുള്ള അഭി പ്രായപ്രകടനങ്ങൾ സിനഡംഗങ്ങൾ പ്രകടിപ്പിക്കുക വഴി സഭയുടെ ഐക്യത്തിനു ഭംഗം വന്നു എന്നാ രെങ്കിലും ചിന്തിക്കുന്നുണ്ടെങ്കിൽ, അത്തരത്തിലുള്ള ചിന്താരീതികൾ സത്യത്തിലേക്കുള്ള വാതിലുകൾ അടയ്ക്കുന്നതിനു സമാനമാണെന്നും മാർപ്പാപ്പ അഭിപ്രായപ്പെടുകയുണ്ടായി. ഒപ്പം ബൗദ്ധികമായ അറിവുകളിലെ വിശ്വാസം- നിയമങ്ങളിലെ കാർക്ക ശ്യം-destructive do-goodism- എന്നിങ്ങനെയുള്ള പ്രലോഭനങ്ങളെക്കുറിച്ചും സിനഡംഗങ്ങൾ ജാഗരൂ കരായിരിക്കണമെന്നുമുള്ള പാപ്പായുടെ വാക്കുകൾ 2015-ലെ സിനഡിലേക്കുള്ള ആഹ്വാനമായിരുന്നു. ഭൂരിപക്ഷമില്ലാതെ തള്ളിക്കളയുവാനിടയായ, സ്വവർഗ്ഗസ്നേഹികളെക്കുറിച്ചുള്ള സ്വാഗതാർഹ മായ പരാമർശം, അവരോടുണ്ടായിരിക്കേണ്ട അജ പാലന സമീപനങ്ങളെക്കുറിച്ചുള്ള ഖണ്ഡികയായി തിരുത്തിയും ദൈവിക പദ്ധതിയിലുള്ള സ്വാഭാവിക വിവാഹങ്ങളുമായി ഇത്തരത്തിലുള്ള ബന്ധങ്ങളെ താരതമ്യം ചെയ്യാനാവില്ലെന്നും സാധുതയുള്ള വിവാഹ ബന്ധം ഉപേക്ഷിച്ച് പുനർ വിവാഹം ചെയ്യു ന്നവർ ദൈവികപദ്ധതിയിൽ സ്ഥാപിതമായി പവി ത്രമായ വിവാഹത്തിന്റെ ഏകതയും അവിഭാജ്യ തയും ഇല്ലാതാക്കുകയാണെന്നും അവർക്ക് കൗദാ ശിക കൂട്ടായ്മ സാദ്ധ്യമല്ലായെന്നും സിനഡ് പരാ മർശിക്കുകയുണ്ടായി.

**സഭയുടെ മുഖവും ഹൃദയവും ക്രിസ്തുവിന്റേത് അഥവാ കാരുണ്യത്തിന്റേത്...!!!**

സഭയ്ക്കുണ്ടായിരിക്കേണ്ട മുഖം ഏതാണ് എന്നത് സിനഡിന്റെ സമയങ്ങളിൽ മാത്രമല്ല അതി നുശേഷവും ചിന്തിക്കേണ്ടത് അത്യന്താപേക്ഷിത മാണ്. അത് ക്രിസ്തുവിന്റെ മുഖമാണെന്നതിന് സം ശയമില്ല. പക്ഷേ, കാലത്തിന്റെ കുത്തൊഴുക്കിൽ സഭയ്ക്കു നഷ്ടമായിക്കൊണ്ടിരിക്കുന്നതും ഇതു തന്നെയാണ്. കോൺസ്റ്റന്റയിൻ കാലഘട്ടത്തിലെ അധികാരത്തിന്റെയും ഗർവ്വിന്റെയും മുഖമണിയാ നാണ്, ക്രിസ്തുവിന്റെ ഹൃദയം പേറുന്നതിനേക്കൾ നമുക്ക് താൽപ്പര്യം. കാലങ്ങൾക്കിപ്പുറം മധ്യശതക ത്തിലും ഈ ഹൃദയം നമുക്ക് നഷ്ടപ്പെട്ടിട്ടുണ്ട് എന്ന് നാം തിരിച്ചറിയേണ്ടിയിരിക്കുന്നു. നഷ്ടപ്പെട്ടതിനെ തിരിച്ചെടുക്കുവാൻ, വി. ജോൺ 23-ാം മാർപ്പാപ്പ തുട ങ്ങിയ രണ്ടാം വത്തിക്കാൻ സുനഹദോസ് പുതിയ ഒരു പ്രതീക്ഷയുടെ നാളങ്ങൾ തെളിയിച്ചു തന്നു, സഭയുടെ ജനവാതിലുകൾ തുറന്നിട്ടുകൊണ്ട്. സഭ യ്ക്കുള്ളിലേയ്ക്കും സഭയ്ക്കു പുറത്തേയ്ക്കും. അതൊരു തുടക്കമായിരുന്നു, കാലങ്ങളായി പൂട്ടിയിട്ട അനൈക്യത്തിന്റെയും വിഭജനത്തിന്റെയും വിഭാഗീ യതയുടെയും മതിലുകളെ കണ്ണീരുകൊണ്ടും മാപ്പ പേക്ഷകൊണ്ടും കഴുകിയുണക്കുവാൻ സഭയ്ക്കായി. പിന്നെയുമുണ്ടായിരുന്നു, തുറക്കാതിരുന്ന വാതിലു കൾ.... ആ വാതിലുകൾ എന്നന്നേയ്ക്കുമായി അട യ്ക്കാതിരിക്കുവാൻ ക്രിസ്തുവിന്റെ മുഖത്ത് ശരി യായി നോക്കണം, സഭയൊന്നായി.

സഭയ്ക്ക് ക്രിസ്തുവിന്റെ മുഖവും ഹൃദയവു മാണെന്നും, ക്രിസ്തുവാണ് ഏറ്റവും നല്ല അജപാ ലകനെന്നും, ആ മുഖവും ഹൃദയവുമാണ് അവന്റെ സഭയ്ക്കുമുള്ളത് എന്ന ദൈവശാസ്ത്രക്കളരിയിലെ അഭ്യസനത്തിനുശേഷം ശുശ്രൂഷകളിലേക്ക് പോകു

മ്പോൾ, ക്രിസ്തു ഉപേക്ഷിച്ചു കളയാൻ ആവശ്യപ്പെട്ട ഹൃദയ കാഠിന്യവും നിയമ ശാഠ്യവുമാണ് നാം കൂടുതൽ ആശ്ലേഷിക്കുവാൻ ആഗ്രഹിക്കുന്നത് എന്നത് വിരോധാഭാസമായി മാറുന്നു. ഫറവോയുടെ ഹൃദയം പോലെ, നമ്മുടേതും കാഠിന്യമുള്ളതാകുന്നു.

എന്താണ് സുവിശേഷങ്ങളിലെ ക്രിസ്തുവിന്റെ മുഖം? പഴയനിയമത്തിന്റെ കാഠിന്യമോ നിയമങ്ങളോടുള്ള വിട്ടുവീഴ്ചയില്ലാത്ത സമീപനമോ ആയിരുന്നില്ല ക്രിസ്തുവിന് തന്റെ മുൻപിൽ വന്നിരുന്നവരോട്. ക്രിസ്തുവിന്റെ അനിതരസാധാരണമായ ഈ സ്വഭാവത്തെ സുവിശേഷകന്മാർ വിശേഷിപ്പിക്കുന്നത്, സ്പ്ലാങ്കന (Splanchana) എന്ന ഗ്രീക്കു പദം കൊണ്ടാണ്. (മനുഷ്യ ശരീരത്തിന്റെ ഏറ്റവും പ്രധാനപ്പെട്ട ഭാഗങ്ങളായ ഹൃദയം, കരൾ, ശ്വാസകോശം, വൃക്ക ഇവയെ കുറിക്കാനുപയോഗിക്കുന്ന പദമാണിത്. മനുഷ്യന്റെ ശക്തമായ സന്തോഷത്തിന്റെയും ദുഃഖത്തിന്റെയും വികാരങ്ങളെ ഇത്തരം ആന്തരിക അവയവങ്ങളോടു ബന്ധപ്പെടുത്തി ആദ്യകാലങ്ങളിൽ ഉപയോഗിച്ചിരുന്നു.) സ്പ്ലാംങ്കനോൻ എന്ന ഗ്രീക്കു ബഹുവചനം റഹേം (rehem) എന്ന ഹീബ്രു ബഹുവചന പദമായി പൊതുവെ വിവർത്തനം ചെയ്യുന്നു. റഹേം എന്നത് സ്ത്രീയുടെ ഗർഭ പാത്രത്തെ സൂചിപ്പിക്കുന്ന വാക്കാണ്. Womb-love എന്ന് ഇംഗ്ലീഷിലുപയോഗിക്കുന്ന ഈ പദം ഗർഭത്തിലുള്ള കുഞ്ഞിനോട് അമ്മയ്ക്കുള്ള സഹജമായ സ്നേഹത്തെയും കരുണയെയും സൂചിപ്പിക്കുന്നു. സ്പ്ലാംങ്കന എന്ന ഗ്രീക്കു പദവും ഇതേ അർത്ഥത്തിലാണ് സുവിശേഷങ്ങളിൽ ഉപയോഗിക്കുന്നത്. കരുണ, കാരുണ്യം, മനസ്സലിവ്, അനുകമ്പ എന്നിങ്ങനെ മലയാളത്തിൽ ഇതിനെ വിശേഷിപ്പിക്കാം. ക്രിസ്തു തന്റെ പരസ്യ ജീവിതത്തിൽ മറ്റുള്ളവരോട് ഇടപെട്ടത് എങ്ങനെയാണ് എന്ന് ഈ വാക്ക് നമ്മെ ഓർമ്മിപ്പിക്കുന്നു. ക്രിസ്തുവിന്റെ ജീവിതത്തിന്റെ തന്നെ ഭാഗമായി ഈ വാക്ക് മാറുന്നുവെന്ന് സുവിശേഷങ്ങൾ സാക്ഷിക്കുന്നു. യഥാർത്ഥത്തിൽ ക്രിസ്തുവിന്റെ മുഴുവൻ ജീവിതത്തിന്റെയും കേന്ദ്രം കാരുണ്യത്തിലധിഷ്ഠിതമായ സ്നേഹമാണ് എന്ന്, ക്രിസ്തുവിന്റെ ജനനത്തെ പ്രകീർത്തിച്ചുള്ള സഖറിയായുടെ കീർത്തനം വ്യക്തമാക്കുന്നു. നമ്മുടെ ദൈവത്തിന്റെ കാരുണ്യാതിരേകം (സ്പ്ലാംങ്കന എന്ന വാക്കാണിവിടെ ഉപയോഗിക്കുന്നത്) കൊണ്ട് ഉയരത്തിൽ നിന്നുള്ള ഉദയ രശ്മി നമ്മെ സന്ദർശിക്കുമ്പോൾ ഇരുളിലും മരണത്തിന്റെ നിഴലിലും ഇരിക്കുന്നവർക്കു പ്രകാശം വീശാനും സമാധാനത്തിന്റെ മാർക്ഷത്തിലേക്ക് നമ്മുടെ പാദങ്ങളെ നയിക്കാനും വേണ്ടിയാണ് (ലൂക്ക 1: 78 – 70). ഇവിടെ ക്രിസ്തുവിന്റെ ജനനത്തിനു കാരണം മനുഷ്യനോടുള്ള ദൈവത്തിന്റെ കാരുണ്യാതിരേകമാണ്. തന്റെ ജീവിതത്തിലുടനീളം ക്രിസ്തു മറ്റുള്ളവരോട് പ്രകടിപ്പിച്ചതും ദൈവത്തിനുള്ള കാരുണ്യാതിരേകമാണ്. അതവന്റെ സ്വത്വമാണ്.

വേദപുസ്തകത്തിൽ ധാരാളം പ്രാവശ്യം ആവർത്തിക്കുന്ന ഈ പദം സുവിശേഷങ്ങളിൽ ക്രിസ്തുവിന്റെ ജീവിതവുമായി പൊരുത്തപ്പെട്ടു നിൽക്കുന്ന യാഥാർത്ഥ്യം തന്നെയാണ്. ജനക്കൂട്ടം ഇടയനില്ലാത്ത ആടുകളെപ്പോലെ പരിഭ്രാന്തരും നിസ്സഹായരുമായതു കണ്ട് യേശുവിന് അവരുടെമേൽ **അനുകമ്പ** തോന്നിയതും (മത്തായി 9: 36 –37; മർക്കോസ് 6 : 34) തന്നെ കാൽനടയായി പിന്തുടർന്ന ജനസമൂഹത്തോട് **അനുകമ്പ** തോന്നി രണ്ടു പ്രാവശ്യം അപ്പം വർദ്ധിപ്പിച്ചതും (മത്തായി 14:14 ; 15:32; മർക്കോസ് 8: 2) നിർദ്ദയനായ ഭൃത്യന്റെ ഉപമയിൽ, യജമാനൻ **മനസ്സലിഞ്ഞ്** കടങ്ങൾ ഇളച്ചു കൊടുത്ത് അവനെ വിട്ടയച്ചതും (മത്തായി 18:27) വഴിയരികിലിരുന്നു കരഞ്ഞ അന്ധരുടെ കരച്ചിൽകേട്ട് **ഉള്ളലിഞ്ഞ്** സൗഖ്യം നൽകിയതും (മത്തായി 20:34) **കരുണതോന്നി** കുഷ്ഠരോഗിയെ സുഖപ്പെടുത്തിയതും (മർക്കോസ് 1:41) തന്റെ മകനെ **കരുണതോന്നി** സുഖപ്പെടുത്തണമെന്നുള്ള പിശാചുബാധിതന്റെ പിതാവിന്റെ യാചനയിൽ അവനെ യേശു സുഖപ്പെടുത്തുന്നതും (മർക്കോസ് 9: 22) നയീനിലെ വിധവയുടെ മകനെ **മനസ്സലിഞ്ഞ്** ഉയിർപ്പിക്കുന്നതും (ലൂക്കോസ് 7: 13) സമരിയാക്കാരൻ **മനസ്സലിഞ്ഞ്** വഴിയിൽ വീഴ്ത്തപ്പെട്ടവന്റെ മുറിവുകൾ വച്ചുകെട്ടുന്നതും (ലൂക്കോസ് 10: 33) ധൂർത്ത പുത്രനെ ദൂരത്തു കണ്ടപ്പോൾത്തന്നെ **മനസ്സലിഞ്ഞ്** പിതാവ് അവനെ ചുംബിക്കുന്നതും (ലൂക്കോസ് 15: 20) സുവിശേഷങ്ങളിൽ വായിക്കുമ്പോൾ ക്രിസ്തുവിന്റെ മുഖവും ഹൃദയവും നമുക്കു പരിചിതമാകുന്നു (സ്പ്ലാംങ്കന എന്ന വാക്കിന്റെ വിവിധ രൂപങ്ങളാണിവിടെങ്ങളിലെല്ലാം ഉപയോഗിക്കുന്നത്). ദൈവത്തിന്റെ കരുണ അവരിലേക്ക് ക്രിസ്തുവിലൂടെ ഒഴുകുന്നതായി നാം കാണുന്നു. അത് അനുഭവിച്ചപ്പോൾ അവരുടെ സന്തോഷം പറഞ്ഞറിയിക്കാൻ സാധിക്കാത്തതായിമാറുന്നു. മറ്റു മുഖങ്ങളേക്കാൾ (ഒരു കാലഘട്ടത്തിൽ സഭയുടെ മുഖം ശപഥങ്ങളാലും പീഡനങ്ങളാലും കുരിശുയുദ്ധങ്ങളാലും ആഡംബരത്താലും സമ്പത്തിന്റെ ധൂർത്തിനാലും വികലമാക്കപ്പെട്ടിട്ടുണ്ട് എന്ന വസ്തുത മറക്കാതിരിക്കാം) സുവിശേഷങ്ങളിലെ ഈ മുഖമാണ് – കാരുണ്യത്തിന്റെ– മനസലിവിന്റെ– സ്നേഹത്തിന്റെ– അനുകമ്പയുടെ മുഖം– സഭയ്ക്ക് ഏറെ യോജിക്കുന്നത്. യഥാർത്ഥത്തിൽ വർത്തമാനകാലത്തിൽ സഭയിൽ നിന്ന് ലോകം പ്രതീക്ഷിക്കുന്നത് തന്റെ മക്കളോടുള്ള അവളുടെ നീസീമമായ കരുണയും അനുകമ്പയുമാണ്. തെറ്റിലകപ്പെട്ട് നിരാശയുടെ പടുകുഴിയിൽ വീണു കിടക്കുന്നവർക്ക് കൈ നിറയെ കരുണയും സ്നേഹ

വുമായി നിൽക്കുന്ന ധൂർത്തയായ സഭയെ ആയിരിക്കും പ്രിയം.

കാലഘട്ടത്തിന്റെ ഈ ശബ്ദം ഫ്രാൻസിസ് മാർപ്പാപ്പ ചെവിക്കൊണ്ടു എന്നതാണ് ഇന്ന് പാപ്പായെ വ്യത്യസ്തനാക്കുന്നത്. പാപ്പായുടെ പ്രസംഗങ്ങളിലും സംഭാഷണങ്ങളിലും ഏറെ നിഴലിക്കുന്നതും കാരുണ്യത്തിന്റെയും അനുകമ്പയുടെയും ആഹ്വാനങ്ങളാണ്. കാരുണ്യത്തോടും തെരഞ്ഞെടുപ്പു നടത്തിയുമെന്നുള്ള പാപ്പായുടെ ആദർശവാക്യവും ഇതിനോട് കൂട്ടി വായിക്കാവുന്നതാണ്. സഭ ദരിദ്രയും ദരിദ്രർക്കുവേണ്ടിയുമാണ്. അവർക്ക് നമ്മെ ധാരാളം കാര്യങ്ങൾ പഠിപ്പിക്കാനുണ്ട്. സെൻസുസ് ഫിദേയിൽ മാത്രമല്ല, ക്രിസ്തുവിന്റെ പീഡാസഹനങ്ങളിലും, തങ്ങളുടെ സഹനങ്ങളിലൂടെ അവർ പങ്കുചേരുന്നുമുണ്ട്. അവരുടെ ജീവിതത്താൽ നാം സുവിശേഷവൽക്കരിക്കപ്പെടണം. അവരുടെ ജീവിതത്തിലെ രക്ഷാകര ശക്തിയെ അംഗീകരിക്കാനും സഭയുടെ തീർത്ഥാടന വഴികളുടെ കേന്ദ്രസ്ഥാനത്ത് അവരെ പ്രതിഷ്ഠിക്കുകയെന്നതിലുമാണ് യഥാർത്ഥത്തിലുള്ള സുവിശേഷവൽക്കരണം. അവരിൽ ക്രിസ്തുവിനെ കണ്ടെത്താനാണ് നാം വിളിക്കപ്പെട്ടിരിക്കുന്നത്. അവരുടെ സങ്കടങ്ങൾക്ക് ചെവികൊടുക്കാനും അവരുടെ സുഹൃത്താകാനും അവരോട് സംസാരിക്കാനും ദൈവം അവരിലൂടെ നമ്മിലേക്ക് ചൊരിയുന്ന രഹസ്യാത്മക ജ്ഞാനത്തെ പുണരാനുമാണ് സഭ ശ്രദ്ധാലുവാകേണ്ടതെന്ന് സുവിശേഷത്തിൽ ആനന്ദത്തിലൂടെ (231) പാപ്പ ഓർമ്മിപ്പിക്കുന്നു. നഷ്ടപ്പെട്ട ആടുകളെ തേടി തിരികെ കൂട്ടായ്മയിലെത്തിക്കുകയെന്ന ദൗത്യമാണ് സഭയ്ക്കുള്ളത്. അതായത്, ഇടയൻ അധികാരിയാകാതെ സൗഖ്യം പകരുന്നവനാകണം.

**കാരുണ്യത്തിന് ഒരു ഉദാഹരണം (ഒരു വിവാദ വിഷയം)**

സഭയ്ക്ക് എല്ലാവരോടുമുള്ളത് ആ സമീപനമല്ലേയെന്ന് നമുക്കു തോന്നിയേക്കാം. അല്ലായെന്നതിന്റെ തെളിവായിരുന്നുവല്ലോ ഈ സിനഡ്. (കൂടുതൽ വിശദീകരണത്തിന് ഇൻസ്ട്രമെന്റും ലബോരിസ് വായിക്കുക) അതിലൊന്ന് ഇപ്രകാരമാണ്. കൗദാശികമായി വിവാഹജീവിതത്തിൽ പ്രവേശിച്ച കത്തോലിക്കാ ദമ്പതികൾ, സാധുതയുള്ള ആ വിവാഹത്തിൽ നിന്നും മാറി, അതു നിലനിൽക്കുമ്പോൾ തന്നെ മറ്റൊരു ബന്ധത്തിൽ പ്രവേശിച്ചാൽ അവർ സഭയുടെ കൗദാശിക കൂട്ടായ്മയിൽ നിന്നും വേർപെടുത്തപ്പെടുന്നു. അതായത്, വി. കുമ്പസാരം വി. കുർബാന എന്നീ കൂദാശകൾ സ്വീകരിക്കുന്നതിന് അവർക്ക് കാനോനികമായ അവകാശം ഇല്ല. വർഷങ്ങളോളം കൗദാശിക ജീവിതത്തിൽ നിന്നും അകലെയായിരിക്കുന്ന ഇവരോട് കാരുണ്യം കാണിക്കേണ്ടതാവശ്യമല്ലേയെന്ന് അവർക്കൊപ്പം ഫ്രാൻസിസ് പാപ്പായും ചോദിക്കുന്നു. മനുഷ്യൻ ദൈവത്തിന്റെ ഛായയിലും സാദൃശ്യത്തിലും പരസ്പരം സ്നേഹം പങ്കുവയ്ക്കാൻവേണ്ടി സൃഷ്ടിക്കപ്പെട്ടവരാണ്. ഇരുവർക്കുമായി നൽകപ്പെട്ടിരിക്കുന്ന ഛായാ-സാദൃശ്യങ്ങൾ അതിന്റെ പൂർണ്ണതയിലെത്തുന്നത് പരസ്പരമുള്ള ഒന്നാകലിലാണ്. വിവാഹമെന്ന കൂദാശയിലാണ്. വിവാഹത്തിന്റെ ദൈവികമായ സ്ഥാപനവും കൗദാശിക ഭാവവും അവിഭാജ്യ സ്വഭാവവും പരിഗണിക്കുമ്പോൾ അത് അനുവദനീയമല്ലെന്നും സുവിശേഷ പ്രമാണത്തിന്റെയും പാരമ്പര്യത്തിന്റെയും ദൈവകല്പനയുടെയും ലംഘനമായും ഒരു വിഭാഗമാളുകൾ വിവാഹമോചനത്തെ കാണുന്നു. എന്നാൽ, മറ്റൊരു വിഭാ

**കർദ്ദിനാൾ ഓസ്വാൾഡ് ഗ്രേഷ്യസ്**



ആവേശം നൽകുന്ന ചിന്തകളാണ് സിനഡിൽ പങ്കുവയ്ക്കപ്പെട്ടത്. ഞങ്ങൾ ആവേശത്തിലാണ്. കുടുംബം നമുക്ക് വിലപ്പെട്ടതാണ്. ആഗോളവത്കരണത്തിന്റെയും ആശയവിനിമയ മാധ്യമങ്ങളുടെയും വിസ്ഫോടനത്തിന്റെയും പിടിയിലമർന്ന നമ്മുടെ കുടുംബങ്ങളെ നമുക്ക് വീണ്ടെടുക്കാം. ഞാൻ തികഞ്ഞ പ്രതീക്ഷയിലാണ്.

ഗമാകട്ടെ, മനുഷ്യന്റെ ബലഹീനതകൾ ദൈവത്തിനറിയാമെന്ന അടിസ്ഥാന പ്രമാണം മറക്കരുത് എന്നോർമ്മിപ്പിച്ച് സഭയുടെ ശുശ്രൂഷ കാരുണ്യത്തിന്റെയും ക്ഷമയുടെയും ശുശ്രൂഷയാണെന്ന് വാദിക്കുന്നു. ക്രിസ്തുവിന്റെ ജീവിതത്തിന്റെ പ്രധാന ഉദ്ദേശ്യം മാറിനിന്നവരെയും ദൂരെപ്പോയവരെയും ദൈവകൃപയിലേക്ക് തിരിച്ചടിപ്പിക്കുകയെന്നതായിരുന്നു. പോൾ എവ്ദീക്കോമോ ഓർമ്മിപ്പിക്കുന്നു, രണ്ടു വ്യക്തികൾ തമ്മിൽ ഒരുമിക്കുമ്പോഴാണ് സ്നേഹം സാദ്ധ്യമാകുന്നത് (The Sacrament of Love: The Nuptial Mystery in the Light of Oriental Traditions, 186). അപ്രകാരമുള്ള സ്നേഹത്തിന്റെ ആഘോഷമാണ് വിവാഹ കൂദാശ. കൂദാശാപരമായതും അല്ലാത്തതുമായ ശരിയായ ഒരു വിവാഹത്തെയും വേർപെടുത്താൻ സഭയ്ക്ക് അധികാരമില്ല. അതായത്, പരസ്പരമുള്ള സ്നേഹവും അടുപ്പവും പങ്കാളിയുടെ നന്മ ആഗ്രഹിക്കുന്നതും ക്ഷമിക്കുന്നതും  പങ്കാളിത്തവുമുള്ള വിവാഹമാണ് ശരിയായ വിവാഹം (Benard Haring , Free and Faithful in Christ, Vol. II, 543) . എന്നാൽ ഈ സ്നേഹം അനുഭവിക്കാൻ സാധിക്കാതെ വരുമ്പോൾ വിവാഹം മരിക്കുന്നു. അഥവാ, വിവാഹം സ്നേഹമില്ലാത്ത ജയിലായി പരിണമിക്കുന്നുവെന്ന് ജാക്കാ ഡോമീനിയൻ എന്ന ധാർമ്മിക ദൈവശാസ്ത്രജ്ഞൻ ഓർമ്മിപ്പിക്കുന്നു (Passionate and Compassionate Love, 167). ദമ്പതികൾ ജീവിച്ചിരിക്കെത്തന്നെ വിവാഹം സ്നേഹം പകരാൻ സാധിക്കാത്ത വിധം ജീവനില്ലാത്തതാകുമ്പോൾ- മരിക്കുമ്പോൾ, സഭ അതിൽ ദുഃഖമനുഭവിക്കുന്നവൾ മാത്രമാകാതെ, ദൈവത്തിന്റെ കരുണ സംലഭ്യമാക്കുന്ന കാര്യവിചാരിപ്പുകാരിയായി മാറണം എന്ന് മിഖായേൽ ലോലർ കുറിക്കുന്നു (Marriage and the Catholic Church Disputed Questions, 112). അപ്പോൾ അവർ സഭാകൂട്ടായ്മയിൽ നിന്നും പുറത്താകുന്നില്ല, അവർക്കത് സങ്കടകരവുമാവില്ല. അതിനാൽ അവർക്ക് വിവാഹമോചനം സാദ്ധ്യമാക്കി ദൈവത്തിന്റെ കരുണ അനുഭവവേദ്യമാക്കണം എന്ന് ദൈവശാസ്ത്രജ്ഞർ വാദിക്കുന്നു. മാത്രമല്ല, അവർക്കായുള്ള സൗഖ്യദായകമായ ശുശ്രൂഷയാണ് പുനർവിവാഹമെന്ന് കെവിൻ റ്റി. കെല്ലി (Divorce and Second Marriage, Facing the Challange, 27) എന്ന ദൈവശാസ്ത്രജ്ഞനും വാദിക്കുന്നു. ഇതുവഴി ഒരവസരം കൂടി സഭ അവർക്ക് നൽകുകയാണ്. പഴയനിയമത്തിൽ യഹോവയെപ്പോലെ, പുതിയനിയമത്തിൽ ക്രിസ്തുവിനെപ്പോലെ. അത് സൗഖ്യദായകമാണ്, കാരണം ആദ്യവിവാഹത്തിൽ പരസ്പരം പകർന്നു കൊടുക്കാൻ സാധിക്കാത്ത സ്നേഹവും സഹകരണവും അടുപ്പവും പങ്കുവയ്ക്കുവാനും ബലഹീനതകളെക്കുറിച്ച് സ്വയാവബോധമുണ്ടാകുവാനും ദൈവത്തിന്റെ പരിപാലനയെക്കുറിച്ച് ചിന്തിക്കാനും ഇതവരെ സഹായിക്കും. അങ്ങനെയുള്ളവർക്ക് അദമ്യമായ ആഗ്രഹം കൗദാശിക ജീവിതത്തോടുണ്ടങ്കിൽ അവരോട് ക്ഷമിച്ച് വി കുമ്പസാരവും കുർബാനയും നൽകുന്നതിനെക്കുറിച്ച് സഭ ചിന്തിക്കണമെന്ന ഹെയറിംഗ് ഓർമ്മിപ്പിക്കുന്നു. (Free and Faithful in Christ, Vol. II, 543). കൗദാശിക കൂട്ടായ്മയിൽ നിന്നവരെ അകറ്റുന്നത് അവർ ചെയ്ത തെറ്റിനേക്കാൾ ക്രൂരമായിരുക്കുമെന്ന് റിച്ചാർഡ് മക്കോർമിക്കും ഓർമ്മിപ്പിക്കുന്നു  (Divorce, Remarriage and the Sacrament,  385). വിവാഹ ജീവിതത്തിൽ ശരിയായ കാരണമില്ലാതെ പങ്കാളികൾ വേർപിരിയുമ്പോൾ സഭയും അവരോടു കരുണകാണിക്കാതിരിക്കുന്നത് ക്രിസ്തോചിതമണോ എന്നതാണിവരുടെ ചോദ്യം. സ്നേഹം പങ്കു വയ്ക്കാൻ സാധിക്കാത്ത ആദ്യവിവാഹത്തേക്കാൾ, കുടുതൽ സ്നേഹവും അടുപ്പവും പുനർ വിവാഹത്തിൽ സാധ്യമാകും എന്ന് മനസാക്ഷി പറയുമ്പോൾ നിയമം കൊണ്ട് നാമതിനെ തകർക്കണോ എന്നതാണിത്തരത്തിലുള്ളവരുടെ ആകുലതകൾ സമരിയാക്കാരനെപ്പോലെ മുറിവുകളിൽ വി.കുമ്പസാരവും കുർബാനയുമാകുന്ന എണ്ണയും മരുന്നും പകർന്ന് മുറിവുകൾ വച്ചുകെട്ടുകയല്ലേ ചെയ്യേണ്ടത് എന്ന് ഇത്തരം ചിന്താഗതിക്കാർ ചോദിക്കുമ്പോൾ വലിയ ഒരു വിഭാഗം ഇത്തരം ചിന്താഗതികളെ പിന്തുണയ്ക്കുന്നവരുമുണ്ട് എന്ന് വിസ്മരിക്കരുത്.  മനുഷ്യൻ സാബത്തിനു വേണ്ടിയല്ല, സാബത്ത് മനുഷ്യനു വേണ്ടിയാണ് എന്നരുളിയ ക്രിസ്തുവിന്റെ മനോഭാവമാണിത്  (മർക്കോസ് 2: 27). ബലിയല്ല കരുണയാണ് ഞാൻ ആഗ്രഹിക്കുന്നത്  (മത്തായി 12: 7) എന്ന ക്രിസ്തുവാക്യവും പ്രധാനമാണ്. സാബത്തിൽ തന്റെ കുട്ടിയോ കാളയോ കിണറ്റിൽ വീണാൽ ഉടനെ പിടിച്ചു കയറ്റാത്തവരായി നിങ്ങളിൽ ആരുണ്ട്,  (ലൂക്കോസ് 14: 5) എന്ന് ക്രിസ്തു ചോദിക്കുമ്പോൾ നിയമങ്ങളേക്കാളും പാരമ്പര്യങ്ങളേക്കാളും പ്രധാനമാണ് മനുഷ്യൻ എന്ന് അവൻ ഉറപ്പിക്കുകയായിരുന്നു.  നിങ്ങളുടെ സ്വർഗ്ഗസ്ഥനായ പിതാവ് കരുണയുള്ളവനായിരിക്കുന്നതു പോലെ നിങ്ങളും കരുണയുള്ളവരായിരിക്കുവിൻ എന്ന് ക്രിസ്തു (ലൂക്കോസ് 6: 36)  ചൂണ്ടിക്കാട്ടുന്നത് സഭയ്ക്കുണ്ടാകേണ്ട മനോഭാവമാണ്.

പൗരസ്ത്യ ഓർത്തഡോക്സ് സഭയിലെ വിവഹമോചനത്തിനും പുനർ വിവാഹത്തിനും ഓർത്തഡോക്സ് ദൈവശാസ്ത്രജ്ഞർ നൽകുന്ന വിശദീകരണം ശ്രദ്ധേയമാണ്. വധുവും വരനും ക്രിസ്തുവുമായി സഭയിൽ നടപ്പാക്കുന്ന സ്നേഹ ഉടമ്പടിയായിട്ടാണ് വിവാഹത്തെ അവർ മനസിലാക്കുന്നത്. ദൈവഭവനത്തിലെ ഈ അംഗങ്ങളുടെ സ്നേഹോടമ്പടിയുടെ കാര്യവിചാരിപ്പുകാരായി സഭയെയാണ്

ക്രിസ്തു ഭരമേൽപ്പിച്ചരിക്കുന്നത്. ബന്ധിക്കാനും മോചിക്കാനും അധികാരം നൽകപ്പെട്ടിരിക്കുന്ന സഭയ്ക്ക് സ്നേഹത്തിൽ ഇവരെ ബന്ധിക്കുവാനും സ്നേഹത്തിന്റെ സംവേദനം സാദ്ധ്യമല്ലായെങ്കിൽ മോചിപ്പിക്കാനുമുള്ള അധികാരമുണ്ട്. ഒയ്ക്കോണമിയ എന്ന ഇഗ്നേഷ്യൻ (അന്ത്യോക്ക്യായിലെ ഇഗ്നേഷ്യസ്) സൂക്തവുമായി ബന്ധപ്പെടുത്തിയാണ് അവർ ഇതിനെ വ്യാഖ്യാനിക്കുന്നത്. ദൈവ ഭവനത്തിന്റെ കാര്യവിചാരിപ്പുകാരൻ എന്ന് നമുക്കീ പദത്തെ വിശേഷിപ്പിക്കാം. മറ്റൊരുവിധത്തിൽ പറഞ്ഞാൽ, മെത്രാനാണ് ദൈവഭവനത്തിലെ കാര്യവിചാരിപ്പുകാരൻ. ഇവിടുത്തെ പ്രത്യേകത നിയമങ്ങളുടെ കാർക്കശ്യമല്ല, മറിച്ച് പ്രത്യേക സാഹചര്യങ്ങളിൽ നിയമങ്ങളുടെ കാർക്കശ്യം ഇളച്ചുകൊടുത്ത് ദൈവത്തിന്റെ കൃപ സംലഭ്യമാക്കി, ജീവനിലേക്ക് പ്രവേശിപ്പിക്കുകയെന്നതാണ്. ഹൃദയവിശുദ്ധിയെന്നത് വീണുപോയവന് സ്നേഹം പകർന്ന് അവനെ എഴുന്നേൽപ്പിക്കുമ്പോളാണ് എന്ന് ഓർത്തഡോക്സ് ദൈവശാസ്ത്രജ്ഞനായ റോബിൻ ഗിൽ സാക്ഷ്യപ്പെടുത്തുന്നു. (A Text Book of Christian Ethics, 522, 529 -530 ) അതായത്, നിയമത്തിന്റെ ബലത്തിലല്ല, കൃപയിലും കരുണയിലും പരിശുദ്ധാത്മാവിലുമാണ് ഈ അനുഭവമുണ്ടാകുന്നത് എന്ന് മിഖായേൽ ജീ.ലോലർ എന്ന ധാർമ്മിക ദൈവശാസ്ത്രജ്ഞൻ ഓർമ്മിപ്പിക്കുന്നു. എന്തെന്നാൽ, കൃപയ്ക്ക് നിയമത്തിനുമേൽ അധീശത്വമുണ്ടെന്നും, നിയമത്തെ വ്യക്തികളുടെ നന്മയ്ക്കനുസൃതമായി വ്യാഖ്യനിക്കുകയും വേണം. സുവിശേഷത്തിലെ വിവാഹ മൂല്യത്തിനനുസൃതമായി ജീവിക്കാൻ മനുഷ്യന്റെ ബലഹീനതകൾ മൂലം, സാധിക്കാതെ വരുമ്പോൾ, അവനെ കരുണയോടെ ജീവനിലേക്കുയർത്താൻ സഭയ്ക്കാകണം.

തെറ്റിപ്പോയവരോട് കരുണകാണിക്കുക, ക്രിസ്തുവിന്റെ പഠിപ്പിക്കലുകളോട് വിശ്വസ്തത പുലർത്തുക എന്നിങ്ങനെ രണ്ടു ചിന്താരീതികളാണ് സിനഡിൽ മുഴങ്ങിക്കേട്ടത്. സഭാപ്രബോധനങ്ങളോടുള്ള വിശ്വസ്തത അവയിൽ ബന്ധിതമായിക്കിടക്കുകയെന്നതല്ല. നിയമങ്ങളെ ദൈവവുമായി ബന്ധപ്പെടുത്തി, അതിൽ മനുഷ്യനെ ബന്ധിച്ചിട്ട ഒരു കാലത്തിൽ, ക്രിസ്തു അവയ്ക്ക് പുതിയ മാനം നൽകി. പുതിയ പ്രമാണം നൽകി. നിയമത്തെ പൂർത്തിയാക്കുവാനാണ് താൻ വന്നതെന്ന്. എല്ലാ നിയമത്തെയും കാരുണ്യത്തിലധിഷ്ഠിതമായ സ്നേഹം കൊണ്ട് തിരുത്തിയെഴുതിയപ്പോഴാണ് അവനെ അനുഗമിക്കാൻ ജനം ഒഴുകിയെത്തിയത്. നിയമത്തിന്റെ തടവറയിൽ നിന്ന് സ്നേഹത്തിന്റയും കരുണയുടെയും സ്വാതന്ത്ര്യത്തിന്റെയും ശാദ്വലതീരങ്ങളിലേക്ക് ജനം പോകുന്നതു കണ്ടപ്പോഴാണ് നിയമജ്ഞരും പുരോഹിതരും അവനെ കൊല്ലാൻ ആലോചന ചെയ്തത്. തെറ്റിയവനെ വീണ്ടെടുക്കാൻ ഉദ്യമിക്കുമ്പോൾ സഭയും വിമർശിക്കപ്പെട്ടേക്കാം, പക്ഷെ അത് അനേകർക്ക് ജീവൻ നൽകാൻ വേണ്ടിയാണ്. സഭ ചുങ്കം പിരിക്കുന്ന ഇടമല്ല, മറിച്ച് പിതാവിന്റെ ഭവനമാണ്. അവിടെ എല്ലാവർക്കും അവരവരുടെ മുഴുവൻ പ്രശ്നങ്ങളും എടുത്തു വയ്ക്കാനുള്ള സ്ഥലമുണ്ട് ് എന്ന് സുവിശേഷത്തിൽ ആനന്ദത്തിൽ (47) ഫ്രാൻസിസ് പാപ്പ പറയുമ്പോൾ, നമ്മിൽ പലർക്കും മുമ്പേ ആ ഭവനത്തിൽ ഇടം പിടിയ്ക്കുന്നവരുണ്ട് (മത്തായി 21 : 31) എന്ന സത്യം വിസ്മരിക്കരുത്.

സഭ അമ്മയാണെന്നും അവൾ കരുണയുടെ വഴികളിലൂടെയാണ് യാത്ര ചെയ്യേണ്ടതെന്നും യുദ്ധക്കളത്തിലെ ചികിത്സാകേന്ദ്രത്തിന് സമാനമാണ് സഭയെന്നും, മാരകമായ മുറിവേറ്റ്, രക്തത്തിൽ,

## മേജർ ആർച്ച്ബിഷപ്പ് ഷെവുക് (ഉക്രേനിയ)



ലോകമെമ്പാടുമുള്ള മെത്രാന്മാർപ്രാർത്ഥനയുടെ അരൂപിയിൽ കുടുംബങ്ങളോടുള്ള പരിഗണന പ്രകടമാകുന്നതിനും വേദനയനുഭവിക്കുന്നവരോടുള്ള ഐക്യദാർഢ്യം പ്രകടമാകുന്നതിനുമുള്ള അവസരമായിരുന്നു ഇത്. ഒരു സമൂഹത്തിന്റെ നിലനിൽപ്പിന് കുടുംബം അത്യാവശ്യമാണ്. മനുഷ്യന്റെ മഹത്വവും, വിശുദ്ധിയും കാത്തുസൂക്ഷിക്കുക എന്നത് കുടുംബത്തിന്റെ കടമയാണ്.

കുളിച്ചു കിടക്കുന്നവരുടെ കൊളസ്ട്രോളും ഷുഗറും എത്രയെന്ന് അന്വേഷിക്കുന്നതിനുമുമ്പേ, അവരുടെ മുറിവുകൾ വച്ചുകെട്ടുകയാണ് പ്രധാനം, പുനരന്വേഷണങ്ങൾ പിന്നീടാകാമെന്നും സഭയുടെ ലോകത്തിലെ ശുശ്രൂഷയെ പാപ്പാ വിശേഷിപ്പിക്കുമ്പോൾ, കാരുണ്യത്തിന്റെ കേദാരമായി സഭ മാറുകയാണ് വേണ്ടത്.

സഭ അമ്മയാണെന്നും അവൾ കരുണയുടെ വഴികളിലൂടെയാണ് യാത്ര ചെയ്യേണ്ടതെന്നും യുദ്ധക്കളത്തിലെ ചികിത്സാകേന്ദ്രത്തിന് സമാനമാണ് സഭയെന്നും, മാരകമായ മുറിവേറ്റ്, രക്തത്തിൽ, കുളിച്ചു കിടക്കുന്നവരുടെ കൊളസ്ട്രോളും ഷുഗറും എത്രയെന്ന് അന്വേഷിക്കുന്നതിനുമുമ്പേ, അവരുടെ മുറിവുകൾ വച്ചുകെട്ടുകയാണ് പ്രധാനം, പുനരന്വേഷണങ്ങൾ പിന്നീടാകാമെന്നും സഭയുടെ ലോകത്തിലെ ശുശ്രൂഷയെ പാപ്പാ വിശേഷിപ്പിക്കുമ്പോൾ, കാരുണ്യത്തിന്റെ കേദാരമായി സഭ മാറുകയാണ് വേണ്ടത്.

**ദൈവത്തിന്റെ മുന്തിരിത്തോപ്പാണ് കുടുംബം**

സിനഡിന്റെ ആദ്യദിവസം വി. കുർബാനയ്ക്കിടയിൽ സിനഡംഗങ്ങളോടും ലോകം മുഴുവനോടമായി പറഞ്ഞു, ദൈവത്തിന്റെ മുന്തിരിത്തോട്ടമാണ് കുടുംബം. ദൈവം നട്ടുവളർത്തി വലുതാക്കി പരിപാലിച്ചുകൊണ്ടിരിക്കുന്ന കുടുംബത്തെ സഭയുടെ കൈകളിലേക്കാണ് ദൈവം ഭരമേൽപ്പിച്ചത്. പരിപാലിക്കുംതൊറും ഫലം ഏറെ പുറപ്പെടുവിക്കുന്ന ചെടിയാണ് മുന്തരി. പരിപാലനയും ശ്രദ്ധയും കിട്ടിയില്ലെങ്കിൽ അതുകാട്ടുമുന്തരിയായും മാറും. വർത്തമാനകാലത്തിന്റെ പ്രലോഭനങ്ങൾക്കിയിൽ വീണ് പവിത്രത നഷ്ടപ്പെടാനും ഉടഞ്ഞുപോകുവാനും ഏറെ സാദ്ധ്യതയുള്ള കുടുംബമെന്ന മുന്തിരിത്തോപ്പിനെ കൂടുതൽ ഫലം പുറപ്പെടുവിക്കാനായുള്ള നവീകരണത്തന്റെ ഭാഗമായ 2014 ലെ സിനഡ് ദൈവത്തിന്റെ സ്വപ്നമായ മുന്തിരിത്തോപ്പിനെ നന്നായി പരിപാലിക്കാനുള്ളതെല്ലാം പരിശുദ്ധാത്മാവിനോടാലോചിച്ച് തീരുമാനിക്കുമെന്ന് നമുക്ക് പ്രത്യാശിക്കാം.

## ഉപകാര സ്മരണ




### പരിശുദ്ധാത്മാവിനോടുള്ള പ്രാർത്ഥന

പരിശുദ്ധാത്മാവേ എനിക്ക് എല്ലാം വെളിപ്പെടുത്തുകയും എനിക്ക് വഴി കാണിച്ചുതരികയും എന്നോട് മറ്റുള്ളവർ ചെയ്യുന്നതെല്ലാം ക്ഷമിക്കുവാനും മറക്കുവാനും കഴിവ് തരുന്ന ദൈവിക ദാനം തരികയും എന്റെ ജീവിതത്തിൽ എന്റെ എല്ലാ ദൈവിക ചിന്തകളിലും ഉള്ളവനുമായ അങ്ങേയ്ക്ക് ഞാൻ നന്ദി പറയുന്നു. എത്ര വലിയ ഭൗതികാഗ്രഹങ്ങൾ എന്നിലുണ്ടായാലും ഒരുനിമിഷം പോലും അങ്ങയിൽ നിന്നും അകലുവാനോ വേർപെടുവാനോ ഞാൻ ആഗ്രഹിക്കുന്നില്ല എന്ന് ഞാൻ തീർത്ത് പറയുന്നു. നിത്യമഹത്വത്തിൽ അങ്ങയോടുകൂടെ ആയിരിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ദൈവഹിതത്തിന് വിധേയപ്പെട്ടുകൊണ്ട് ഞാൻ അങ്ങയോട് ചോദിക്കുന്നു.....

**ഒരു വിശ്വാസി, മൈലപ്ര**



## കവർ സ്റ്റോറി

# കത്തോലിക്കാ സഭയും ഗാർഹിക സഭയും

ഡോ. മേരി ജോർജ്ജ് പനച്ചിക്കൽ
(മാർ ഇവാനിയോസ് കോളേജ്, തിരുവനന്തപുരം.)

*ദൈവം തന്റെ ഛായയിൽ മനുഷ്യനെ സൃഷ്ടിച്ചു, സ്ത്രീയും പുരുഷനുമായി അവരെ സൃഷ്ടിച്ചു. ദൈവം അവരെ ഇങ്ങനെ അനുഗ്രഹിച്ചു. സന്താനപുഷ്ടി ഉള്ളവരായി പെരുകുവിൻ (ഉത്പത്തി 1: 27-28).*

ദൈവം രൂപകൽപ്പന നടത്തി സംസ്ഥാപിച്ച ഏറ്റം മനോഹരമായ സംവിധാനമാണ് കുടുംബം. അതുകൊണ്ടുതന്നെ, സാത്താൻ ഏറെ പണിപ്പെടുന്നതും കുടുംബസംവിധാനത്തെ തകർക്കുവാനാണ്. സഭയുടെയും പൊതുസമൂഹത്തിന്റെയും നന്മയും ദൈവാഭിമുഖ്യവും നഷ്ടപ്പെടുത്തിക്കൊണ്ട് ലോകത്തെ അന്ധകാരത്തിന്റെ പടുകുഴിയിലേക്ക് തള്ളിയിടുവാൻ സാത്താന്റെ മുൻപിലുള്ള ഏറ്റം എളുപ്പമാർഗ്ഗം കുടുംബങ്ങളെ തകർക്കുക എന്നതാണ്.

കുടുംബങ്ങളുടെ സുസ്ഥിതിയുടെ കാര്യത്തിൽ പാശ്ചാത്യ സംസ്കാരത്തെ അപേക്ഷിച്ച് ഭാരതം വളരെ മുൻപിൽ ആയിരുന്ന ഒരു കാലം ഉണ്ടായിരുന്നു. എന്നാൽ ഇന്ന് അതല്ല അവസ്ഥ. വിവാഹമോചനങ്ങൾ സർവ്വസാധാരണമായി. കുടുംബശിഥിലീകരണങ്ങൾ തുടർക്കഥയായി. മാതാപിതാക്കന്മാരിൽ ഒരാളുടെ മാത്രം സംരക്ഷണത്തിൽ വളരേണ്ടി വരുന്ന കുട്ടികളുടെ എണ്ണം വർദ്ധിച്ചു. വിവാഹപൂർവ്വ ബന്ധങ്ങളും വിവാഹേതര ബന്ധങ്ങളും വാർത്തയല്ലാതായി. വിവാഹിതരാകാതെ തന്നെ ഒന്നിച്ചുജീവിക്കുന്ന സ്ത്രീപുരുഷന്മാരുടെ എണ്ണത്തിലും വർദ്ധന ഉണ്ടായിരിക്കുന്നു.

വിശ്വാസത്തിൽ സ്ഥിരീകരിക്കപ്പെട്ടിട്ടുള്ള കുടുംബങ്ങളാണ് സഭയുടെ ശക്തി. കുടുംബങ്ങളുടെ സുസ്ഥിതി വേട്ടയാടുന്ന പൈശാചിക പ്രവണതകൾ സഭാമാതാവിനെ വളരെ നോമ്പരപ്പെടുത്തുന്നു.. സഭ ഏറ്റവും പവിത്രവും അമൂല്യവുമായി കണക്കാക്കുന്ന കുടുംബങ്ങളുടെ സുസ്ഥിതിയും വിവാഹബന്ധത്തിന്റെ പരിശുദ്ധിയും തകരുന്ന അനവധി വെല്ലുവിളികൾ ഇന്ന് സഭ നേരിടുന്നു. പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപാപ്പയുടെ അദ്ധ്യക്ഷതയിൽ റോമിൽ ഇപ്പോൾ നടന്നുകൊണ്ടിരിക്കുന്ന അസാധാരണ സിനഡിന്റെ ചിന്താവിഷയം കുടുംബം ആണെന്നത് യാദൃശ്ചികമല്ല. ആ സാഹചര്യത്തിൽ സഭ പ്രത്യേകിച്ച് ഭാരത സഭ നേരിടുന്ന പ്രധാന വെല്ലുവിളികൾ നമുക്ക് നോക്കാം.

**ക്രിസ്തീയ വിരുദ്ധ സംസ്കാരം** : ക്രിസ്തീയതയെയും ക്രൈസ്തവ വിശ്വാസത്തെയും താഴ്ത്തിക്കെട്ടുവാനും അവഹേളിക്കുവാനുമുള്ള ഒരു ബോധപൂർവ്വമായ ശ്രമം പലയിടങ്ങളിലും ഉണ്ടാകുന്നുണ്ട്.

**പൗരോഹിത്യത്തിന് നേരെയുള്ള ആക്രമണം:** ക്രൈസ്തവ വിശ്വാസത്തെ അവഹേളിക്കുന്നതിനായി ആദ്യം കരുക്കളാകുന്നത് വൈദികരാണ്. പലപ്പോഴും മനഃപൂർവ്വം തന്നെ പല മോശമായ ഇടങ്ങളിലും അവരെ ഉൾപ്പെടുത്തിയും അകപ്പെടുത്തിയും വിനോദം കണ്ടെത്തുന്നവർ ഉണ്ട്. ഇത് സഭയുടെയും കുടുംബങ്ങളുടെയും സുസ്ഥിക്ക് വെല്ലുവിളിയാകുന്നു.

**മതനിരാസ പ്രവണത :** മതനിരപേക്ഷതയുടെ മറവിൽ മതനിരാസത്തിനുള്ള ഒരാഹ്വാനം യുവജനതയെ കുഴയ്ക്കുന്നു. മതവിശ്വാസം അനാവശ്യമായ ബാധ്യത ആണെന്നും അത് ഒഴിവാക്കുന്നതുകൊണ്ട് വ്യക്തികളിലെ നന്മക്കോ തിന്മക്കോ വ്യത്യസം ഒന്നും വരുന്നില്ലെന്നുമുള്ള ഒരു ചിന്തക്ക് സ്വീകാര്യത ഉണ്ടായിരിക്കുന്നു.

**വിവാഹമോചനം** : സഭയ്ക്കകത്തും പുറത്തും ആശാജനകമായ അളവിൽ വിവാഹമോചനങ്ങൾ നടക്കുന്നു. സ്ത്രീ പുരുഷനൊപ്പമോ അതിനേക്കാൾ അധികമോ വിദ്യാഭ്യാസ യോഗ്യത നേടിയതും സ്വന്തം കാലിൽ നിൽക്കുവാൻ പ്രാപ്തയായതും ഇതിനുള്ള സാമൂഹിക കാരണങ്ങളായി ചൂണ്ടിക്കാണിക്കപ്പെടുന്നുണ്ടെങ്കിലും ഇവയെ നിലനിർത്തിക്കൊണ്ടു



ള്ള ഒരു ജീവിത രീതിയുടെ ആവശ്യകത തിരിച്ചറിയപ്പെടുകയോ അതിലേക്കായി ബോധവത്ക്കരണം നടത്തപ്പെടുകയോ ചെയ്യുന്നില്ല.

**അനാവശ്യമായ തിരക്ക്** : ആധുനിക ലോകത്തിന്റെ പ്രത്യേകതയെ കൂട്ടുപിടിച്ചുകൊണ്ട് അനാവശ്യമായ തിരക്ക് അഭിനയിക്കുന്ന സ്ത്രീയും പുരുഷനും കുടുംബജീവിതത്തിന് ചേർന്നവരല്ല. ജീവിത പങ്കാളിയെയും മക്കളെയും ക്ഷമയോടെ കേൾക്കുവാൻ കഴിയണം. അവരുടെ ആവശ്യങ്ങൾ നിവർത്തിക്കുന്നതിൽ തങ്ങളുടെ തിരക്ക് തടസ്സമാകരുത്.

**അച്ചടക്ക രാഹിത്യം** : ദാമ്പത്യവിജയത്തിന് അച്ചടക്കം ആവശ്യമാണ്. എന്നാൽ ജീവിത പങ്കാളിയെ അനാവശ്യമായി പ്രകോപിപ്പിക്കുന്ന തരത്തിൽ പല ഇടപെടലുകളിലും സ്ത്രീയും പുരുഷന്മാരും ഉൾപ്പെടുന്നു.

**ധനവിനിയോഗത്തിലെ കെടുകാര്യസ്ഥത:** ഉപഭോഗ സംസ്കാരത്തിന്റെ കടന്നുകയറ്റവും മൂല്യച്യുതിയും ധനത്തെ ശരിയായ രീതിയിൽ വിനിയോഗിക്കുന്നതിൽ വ്യക്തികളും പരാജയപ്പെടുന്നു.

**കുടുംബങ്ങൾ തമ്മിൽ ആശയവിനിമയത്തിൽ ഉണ്ടായ കുറവ്**: ടെലിവിഷന്റെ അധിക ഉപയോഗം, ഇന്റർനെറ്റിന്റെ ഉപയോഗം തുടങ്ങിയവ കുടുംബങ്ങളിൽ തമ്മിൽ ആശയവിനിമയത്തിനുള്ള സമയവും താൽപ്പര്യവും കുറയ്ക്കുന്നു. ഇത് മറ്റ് കുടുംബങ്ങളിൽ ബുദ്ധിമുട്ടുണ്ടാക്കുന്നു എന്ന് മാത്രമല്ല കുട്ടികളോ ജീവിത പങ്കാളിയോ തെറ്റായ ബന്ധങ്ങളിൽ ചെന്നു വീഴാനും കാരണമാകുന്നു.

**മാധ്യമങ്ങളുടെ അനഭലഷണീയമായ സ്വാധീനം**: വിവാഹപൂർവ്വ ബന്ധങ്ങളെയും വിവാഹേതര ബന്ധങ്ങളേയും സാധൂകരിക്കുകയും അവയ്ക്ക് പ്രേരിപ്പിക്കുകയും ചെയ്യുന്ന ദൃശ്യമാധ്യമങ്ങൾ അവരവരുടെ വ്യക്തിക വിവരങ്ങൾ ഒളിപ്പിച്ചു വച്ചുകൊണ്ട് സദാചാര വിരുദ്ധ ഇടപെടലുകൾ നടത്തുവാൻ സഹായിക്കുന്ന ഇന്റർനെറ്റ് സൈറ്റുകൾ തുടങ്ങിയവ കുടുംബ ബന്ധങ്ങളിൽ വലിയ ഭീഷണിയാണ് സൃഷ്ടിക്കുന്നത്.

**ഭൗതികതയുടെ അതിപ്രസരം :** ജീവിതം സുഖിക്കുവാൻ മാത്രമുള്ളതാണെന്നും അതിനു വേണ്ടി എന്തൊക്കെ വേണമോ അതൊക്കെ ഏതു വിധേനയും കരസ്ഥമാക്കണം എന്നുമുള്ള ചിന്താഗതിയിലേക്ക് മനുഷ്യനെ തള്ളിയിടുവാൻ മൾട്ടി നാഷണൽ കമ്പനികൾ മുതൽ ചെറുകിടക്കാർ വരെ മത്സരിക്കുന്നു.

**പൊതു സമൂഹത്തിൽ ഉണ്ടായിട്ടുള്ള മൂല്യത്തകർച്ച :** തള്ളേണ്ടവയെതള്ളുവാനും കൊള്ളേണ്ടവയെ കൊള്ളുവാനും കഴിഞ്ഞിരുന്നവരുടെ തലമുറ അന്യം നിന്നുകൊണ്ടിരിക്കുന്നു. സമൂഹത്തിൽ പൊതുവെ മൂല്യങ്ങളുള്ള വിശ്വാസം നഷ്ടപ്പെടുകയും മൂല്യങ്ങൾക്ക് വേണ്ടി പൊരുതുവാനുമുള്ള ആർജ്ജവത്വം ചോർന്ന് പൊയ്ക്കോണ്ടിരിക്കുകയും ചെയ്യുന്നു.

**മദ്യപാനാസക്തി** : മദ്യപാനത്തിന് മാന്യത കൈവന്നത് കുടുംബങ്ങളെ വളരെ മോശമായി ബാധിച്ചിട്ടുണ്ട്. വിവാഹം, കുഞ്ഞുങ്ങളുടെ ആദ്യ കുർബാന സ്വീകരണം മുതലായ അവസരങ്ങളിൽ കുടുംബബത്തിനുള്ളിൽ മദ്യം കയറ്റുന്ന രീതി പരക്കെ അരങ്ങേറുന്നു.

**ആത്മഹത്യ പ്രവണത :** മദ്യം, മയക്കുമരുന്ന് എന്നിവയുടെ അമിത ഉപയോഗം, ജീവിത സാഹചര്യങ്ങൾ സമ്മാനിക്കുന്ന പിരിമുറുക്കങ്ങൾ. ഒറ്റപ്പെടലുകൾ മുതലായവ ആത്മഹത്യാ പ്രവണത ഉണ്ടാക്കുന്നു.

**നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന ദാമ്പത്യവിശ്വസ്തതയും പരസ്പര ഐക്യവും :** ദാമ്പത്യവിശ്വസ്തതയുടെ പ്രാധാന്യവും അന്തസത്തയും സൗകര്യപൂർവ്വം വിസ്മരിച്ചുകൊണ്ട് ജീവിക്കുന്ന സ്ത്രീ പുരുഷന്മാർക്ക് ഉത്തമമായ കുടുംബമോ കുടുംബ ബന്ധങ്ങളോ നിലനിർത്തുവാൻ കഴിയില്ല.

സഭയ്ക്കും സമൂഹത്തിനും അത്യന്തം വെല്ലുവിളികൾ ഉയർത്തുന്ന ഈ അവസ്ഥയെ സഭ എങ്ങനെയാണ് നോക്കി കാണേണ്ടത്. കുടുംബത്തെയും വിവീഹത്തെയും കുറിച്ചുള്ള കത്തോലിക്കാ സഭയുടെ കാഴ്പ്പാടുകൾ എന്താണ്? അവ പൊതുജനങ്ങളിലേക്ക് എത്തിക്കുവാനുള്ള ബോധപൂർവ്വമായ ഒരു ശ്രമം സഭയിലുണ്ടോ? കുടുംബത്തെക്കുറിച്ചുള്ള മെത്രാന്മാരുടെ സിനഡ് നടന്നുകൊണ്ടിരിക്കുന്ന ഈ സന്ദർഭത്തിൽ ഇത്തരം ആശങ്കകൾക്ക് പ്രസക്തിയേറുന്നു.

സുവിശേഷ പ്രഘോഷണം എന്ന അപ്പസ്തോലിക ഉദ്ബോധനത്തിൽ പോൾ ആറാമൻ മാർപാപ്പ ഇങ്ങനെ പറഞ്ഞിരിക്കുന്നു. വിശ്വാസപൈതൃകം കണക്കിലെടുക്കേണ്ടത് നമ്മെ സംബന്ധിച്ച് അത്യാവശ്യമാണ്. അതിന്റെ സംശുദ്ധി സംരക്ഷിക്കുവാനും സാധ്യമായ വിധത്തിൽ ഗ്രഹ്യവും പ്രേരകവുമായ രീതിയിൽ ആ പൈതൃകത്തെ നമ്മുടെ കാലഘട്ടത്തിലെ ജനങ്ങൾക്കായി അവതരിപ്പിക്കാനും സഭയ്ക്ക് കർത്തവ്യമുണ്ട്. ഈ ഉദ്ബോധനത്തിന്റെ ഉള്ളടക്കവും അടിസ്ഥാനവും കുടുംബത്തെയും വിവാഹത്തെയും കുറിച്ചുള്ള സഭയുടെ വിശ്വാസമാണ്. വിവിധ പ്രമാണരേഖകളിൽ പ്രത്യേകിച്ച് കുടുംബത്തിന്റെ മാർപാപ്പ എന്ന് ഫ്രാൻസിസ് മാർപാപ്പ വിശേഷിപ്പിച്ച വിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപാപ്പയുടെ ആനന്ദവും പ്രതീക്ഷയും കുടുംബം ഒരു പങ്കാളിത്തം എന്നിവയിൽ അത് പ്രസ്പഷ്ടമായി അവതരിപ്പിച്ചിരിക്കുന്നു. ഇന്ന് കുടുംബങ്ങൾക്ക് നേരെ ഉണ്ടായിക്കൊണ്ടിരിക്കുന്ന വെല്ലുവിളികളെ സുവിശേഷത്തിന്റെ വെളിച്ചത്തിൽ വിവേചിച്ചറിയുവാൻ കഴിയണം. രോഗലക്ഷണങ്ങളെ അല്ല രോഗകാരണങ്ങളെ കണ്ടെത്തി ചികിത്സിക്കുവാൻ കഴിയണം.

മനുഷ്യരാശിയുടെ സംസ്കാരത്തിൽ ഉരുത്തിരിയുന്ന നന്മകളാണ് വിവാഹവും കുടുംബവും. സംരക്ഷിക്കപ്പെടുകയും പ്രോത്സാഹിപ്പിക്കപ്പെടുകയും ആവശ്യമെങ്കിൽ പ്രതിരോധിക്കപ്പെടുകയും ചെയ്യേണ്ട ഒരു പൈതൃകമാണത്.കുടുംബസംവിധാനത്തിന് ഒട്ടനവധി ബുദ്ധിമുട്ടുകൾ നേരിടേണ്ടി വരുന്ന ഇന്നത്തെ കാലത്തും സ്ത്രീയും പുരുഷനും സ്ഥിരമായ ബന്ധത്തിൽ വസിച്ചുകൊണ്ട് അവരുടെ ഐക്യത്തിൽ നിന്ന് ദൈവം നൽകിയ കുഞ്ഞുങ്ങളോടൊപ്പം ദൈവനാമത്തിൽ ജീവിക്കുന്ന കാഴ്ച പ്രത്യാശ നൽകുന്നതാണ്. കുടുംബസംവിധാനം കാലഹരണപ്പെട്ട ഒരു മാതൃക അല്ലെന്ന സന്ദേശമാണ് ഇത് നൽകുന്നത്. സന്തുഷ്ടമായ അനേകം വിവാഹ ജീവിതങ്ങളും ക്രൈസ്തവ കുടുംബങ്ങളും ഇത് സാക്ഷ്യപ്പെടുത്തുന്നു.

വിശുദ്ധ കത്തോലിക്കാസഭ വിവാഹത്തെ ഒരു കൂദാശയായി പരികർമ്മം ചെയ്തുകൊണ്ട് അതിന്റെ പവിത്രതയെ ഉയർത്തിക്കാട്ടുന്നു. കുടുംബം, ഗാർഹിക സഭയാണെന്നും ഇടവക, കുടുംബങ്ങളുടെ കുടുംബം ആണെന്നും സഭ പഠിപ്പിക്കുന്നു. കുടുംബത്തിന്റെ സുവിശേഷം വിവാഹമാണെന്ന കൂദാശയിൽ പരിശുദ്ധാതാമാവിനാൽ നൽകപ്പെടുന്ന സദ്‌വാർത്തകളാണെന്ന് ചൂണ്ടിക്കാണിക്കപ്പെടണം. വിവാഹത്തിൽ നിന്ന് ഉരുത്തിരിയുന്ന ബാധ്യതകൾക്ക് നേരെ കണ്ണടക്കുകയല്ല മറിച്ച് അവയെ സന്തോഷത്തോടെ സ്വീകരിക്കുവാനുള്ള തുറവിയിലേക്ക് മനസ്സുകളെ ആനയിക്കണം. ഗാർഹിക സഭയിലുണ്ടാകുന്ന വിള്ളലുകൾ സഭ നിസ്സംഗതയോടെ നോക്കി നിൽക്കരുത്. അതുകൊണ്ടാണ് ഫ്രാൻസിസ് മാർപ്പാപ്പ ഇപ്രകാരം പറയുന്നത്: ഏതെങ്കിലും കാര്യങ്ങൾ നമ്മെ കലശലായി അസ്വസ്ഥരാക്കുകയും നമ്മുടെ മനസ്സാക്ഷിയെ അലട്ടുകയോ ചെയ്യുന്നുണ്ടെങ്കിൽ അത് യേശുക്രിസ്തുവിനോടുള്ള സൗഹൃദത്തിൽ നിന്നും ഉദ്ഭൂതമാകുന്ന ശക്തിയും വെളിച്ചവും സാന്ത്വനവും ലഭിക്കാതെയും സഹായത്തിന് ഒരു വിശ്വാസി സമൂഹത്തിന്റെ പിന്തുണയില്ലാതെയും ജീവിതത്തിന് ഒരു അർത്ഥവും ലക്ഷ്യവും ഇല്ലാതെയും നമ്മുടെ അനേകം സഹോദരങ്ങൾ ജീവിക്കുന്നുണ്ടെന്നുള്ള വസ്തുത ആയിരിക്കണം (സുവിശേഷത്തിന്റെ ആനന്ദം, 49). സ്നേഹത്തിന്റെയും മാനവികതയുടെയും വിശുദ്ധിയുടെയും പാഠശാലയാണ് കുടുംബം (ആനന്ദവും പ്രതീക്ഷയും, 52). അത് സഭാജീവിതത്തിന്റെ ഗർഭപാത്രമാണ്. സഭയുമായി ഐക്യത്തിൽ വസിക്കുവാനും അതിൽ സജീവ പങ്കാളികൾ ആയിരിക്കുവാനും നമ്മെ പഠിപ്പിക്കുന്നതോടൊപ്പം തന്റെ വിശുദ്ധിയിൽ നിലനിൽക്കുവാനും അത് നമ്മെ ഉദ്ബോധിപ്പിക്കുന്നു (കുടുംബം ഒരു പങ്കാളിത്തം, 48, 50). സഭ കുടുംബത്തിന്റെ മനോഹാരിതയും മൂല്യവും വർദ്ധിപ്പിക്കുന്നു.

ഇന്നത്തെ സമൂഹത്തിന് ആവശ്യമായ പ്രത്യാശയും അർത്ഥവും പ്രദാനം ചെയ്യുവാൻ സുവിശേഷത്തിന്റെ സത്യത്തിന് കഴിയും. എന്നാൽ ഈ സത്യത്തിന്റെ സൗഖ്യം ജനതകളിലേക്ക് എത്തിക്കുവാൻ സഭയ്ക്ക് പ്രാപ്തി ഉണ്ടാകണം. പ്രശ്നകലുഷിതമായ കുടുംബാവസ്ഥകളിലേക്ക് സൗഖ്യദായകനായ സുവിശേഷവും ഏന്തി സഭ എത്തിച്ചേരണം. വരുംകാലങ്ങളിൽ കുടുംബ സംവിധാനത്തിൽ വന്നേക്കാവുന്ന ശിഥിലീകരണ പ്രവണതകളെ മുൻകൂട്ടി തിരിച്ചറിയാനും പരിഹരിക്കാനും സഭ ജാഗരൂകതയോടെ ചെവിയോർക്കണം. വരുകാല കുടുംബങ്ങളുടെ ഭാവി നിർണ്ണയിക്കുന്നത് ഇന്നത്തെ യുവജനങ്ങളാണെന്ന സത്യം തിരിച്ചറിഞ്ഞ് യുവജനങ്ങളിൽ സുവിശേഷത്തിന്റെ ആനന്ദം പ്രസരിപ്പിക്കുവാൻ സഭ ബദ്ധശ്രദ്ധമാകണം. അത് വിവാഹത്തിന് ഒരുങ്ങുമ്പോഴും അതിന് ശേഷവും ഉണ്ടാകണം. ഒരു കുടുംബത്തിന് രൂപം നൽകുവാനുള്ള നവീനമായ ആശയങ്ങളുടെ സൂചന അവർക്ക് നൽകപ്പെടണം. വിവാഹത്തിൽ പരാജയപ്പെടുന്നവർ, ഒരു പുതിയ തുടക്കം ആഗ്രഹിക്കുന്നവർ, മുതലായവരെ സഭാ പ്രബോധനങ്ങൾക്കുള്ളിൽ നിന്നുകൊണ്ട് പ്രായോഗികമായി സഹായിക്കുവാൻ സഭ സന്നദ്ധമാകണം. സഭയുടെ അജപാലന ശുശ്രൂഷ എല്ലാ വിഭാഗങ്ങൾക്കും ലഭിക്കുന്നുണ്ടെന്ന് ഉറപ്പ് വരുത്തണം. അതുകൊണ്ടാണ് സിനഡിന്റെ തുടക്കത്തിൽ ചർച്ച ചെയ്യപ്പെടുന്നത് സൈദ്ധാന്തിക പ്രശ്നങ്ങളല്ല, പ്രായോഗിക പ്രശ്നങ്ങളാണ്; എങ്കിലും വിശ്വാസ സത്യങ്ങളിൽ നിന്ന് അവയെ വേർതിരിക്കുവാനാകില്ല.

വിശ്വാസത്തിന്റെ പൊതുവായ അടിസ്ഥാനത്തിൽ ആരംഭിച്ച് കത്തോലിക്കാ വിശ്വാസികൾക്കപ്പുറത്തേക്കും സഭയുടെ ശ്രദ്ധ പതിയണം. സമൂഹത്തിന്റെ ഇന്നത്തെ സങ്കീർണ്ണമായ അവസ്ഥ കണക്കിലെടുത്ത് വിവാഹ ജീവിതവും കുടുംബ സംവിധാനവും ഭാപ്പെടുത്തുന്ന സാമൂഹികവും സാംസ്കാരികവുമായ മേഖലകൾ തിരിച്ചറിഞ്ഞ് അവക്ക് ഫലപ്രദമായ പ്രതിരോധം സൃഷ്ടിക്കുവാൻ കഴിയണം. വ്യക്തിഗത പ്രശ്നങ്ങളിൽ മാത്രമല്ല, കുടുംബങ്ങളെ നാശത്തിലേക്ക് വലിച്ചെറിയുന്ന പാപാവസ്ഥകളെക്കുറിച്ചും സഭ ബോധവതിയാകണം. സമ്പത്ത്, സാങ്കേതിക ജ്ഞാനം എന്നിവയാൽ മാത്രം മാന്യത നിശ്ചയിക്കപ്പെടുന്ന ലോകത്ത് കുടുംബം എന്നത് മാനവികതയുടെ അവസാന യാഥാർഥ്യം മാത്രമാകുന്നു.

അവിവാഹിതരായ അമ്മമാർ, വിവാഹംകഴിക്കാതെ ദാമ്പത്യബന്ധത്തിൽ ഏർപ്പെട്ട് ഒന്നിച്ചുജീവിക്കുന്നവർ, അന്യജാതി-മതസ്ഥരുമായി വിവാഹബന്ധത്തിൽ ഏർപ്പെട്ട് ജീവിക്കുന്നവർ, ഇങ്ങനെ സഭയുടെ കരുണയുടെ മുഖം പ്രതീക്ഷയോടെ കാത്തിരിക്കുന്നവർക്ക് പ്രത്യാശയുടെ ഒരു നല്ല നാളെ ഉണ്ടാകട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം. അതോടൊപ്പം കുടുംബങ്ങളുടെ മേൽ പതിച്ചിട്ടുള്ള എല്ലാ ഛിദ്രവാസനകളെയും പിഴുത് മാറ്റുവാൻ സ്വർഗ്ഗം മനസ്സാകട്ടെയെന്നും പ്രാർത്ഥിക്കാം.





# ഇറാക്കിലെ തോരാത്ത കണ്ണുകൾ

*ആടുമാടുകളെ കച്ചവടത്തിന് വച്ചിരിക്കുന്നതു പോലെ സ്ത്രീകളെ കച്ചവടത്തിന് വച്ചിരിക്കുന്ന കാഴ്ചയാണ് ആധുനിക ഇറാക്കിന്റെ തെരുവുകളിലുള്ളത്. കാശുള്ളവർക്ക് സ്ത്രീകളെ വാങ്ങാം. ഒന്നോ രണ്ടോ ആഴ്ച ഉപയോഗിച്ച ശേഷം വീണ്ടും മറിച്ചു വിൽക്കാം. ഈ കണ്ടറിവിന്റെ ഞെട്ടലിലാണ് **ഇറാക്കിലെ വത്തിക്കാൻ സ്ഥാനപതി കാര്യാലയത്തിലെ കൗൺസിലർ മോൺ. ഡോ. ജോർജ് പനംതുണ്ടിൽ.** ക്രിസ്തുമതത്തിൽ വിശ്വസിക്കുന്നു എന്ന ഒറ്റക്കാരണം കൊണ്ട് പിറന്നമണ്ണും മണ്ണിൽ കഷ്ടപ്പെട്ടു നേടിയതൊക്കെയും നഷ്ടപ്പെട്ട് ലക്ഷങ്ങളാണ് ഇറാക്കിൽ നിന്ന് പാലായനം ചെയ്യുന്നത്. ക്രിസ്ത്യാനികൾ മാത്രമല്ല അസീദീകളും ഇസ്ലാംമതത്തിലെ തന്നെ മിതവാദികളും പീഡിപ്പിക്കപ്പെടുന്നതായി അദ്ദേഹം ചൂണ്ടികാട്ടുന്നു. പിടിക്കപ്പെട്ട സ്ത്രീകളെയാണ് വിൽക്കുകയും മറിച്ചു വിൽക്കുകയും ചെയ്യുന്നത്. ഇറാക്കിൽ മഹാമാരി പോലെ പടർന്നു കൊണ്ടിരിക്കുന്ന ഐ.എസ്.ഐ.എസ് (ഇസ്ലാമിക് സ്റ്റേറ്റ് ഓഫ് ഇറാക്ക് ആൻഡ് സിറിയ) ഭീകരതയുടെ കാണാചിത്രങ്ങൾ വരച്ചുകാട്ടുകയാണ് മോൺ. ജോർജ്. മലബാർ, മലങ്കര സഭകളുടെ പൈതൃകങ്ങളുടെ വേരോട്ടമുള്ള മണ്ണിൽ, ക്രൂരമായ പീഡനങ്ങൾ അരങ്ങേറുമ്പോൾ അർത്ഥം കൊണ്ടും ദൈവത്തോടുള്ള അർത്ഥന കൊണ്ടും പീഡിതർക്ക് സഹായമേകണമെന്നാണ് മോൺ. ജോർജിന്റെ അഭ്യർഥന. തിരുവനന്തപുരത്ത് ഹൃസ്വ സന്ദർശനത്തിന് എത്തിയ അദ്ദേഹവുമായി നടത്തിയ കൂടികാഴ്ചയിൽ നിന്ന്.*

*തയ്യാറാക്കിയത് :* രാജു മാത്യു

**ഇറാക്കിൽ എന്താണ് സംഭവിക്കുന്നത്? പശ്ചാത്തലം....**

ഇറാക്കിൽ അഞ്ച് റീത്തുകൾ ഉണ്ട്. സീറോ മലബാർ സഭയുടെ പാരമ്പര്യമുള്ള കൽദായ റീത്ത്, നമ്മുടെ സുറിയാനി പാരമ്പര്യത്തിലുള്ള സിറിയക് റീത്ത്, അർമേനിയൻ, മെൽക്കെയിറ്റ്, ലത്തീൻ. കൽദായർ 60 ശതമാനം പേർ ഉണ്ട്. സുറിയാനിക്കാർ 20 ശതമാനം. ജൂണിലാണ് ഐ.എസ്.ഐ.എസിന്റെ അവരുടെ കടന്നുകയറ്റം തുടങ്ങിയത്. അതിനു ശേഷം ഈ ചുരുങ്ങിയ സമയത്തിനുള്ളിൽ നമുക്ക് മൂന്നു രൂപതകൾ പൂർണ്ണമായി നഷ്ടമായി. കൽദായ സഭയുടെ മുസൂൽ, അൽക്കോഷ് രൂപതകളും സുറിയാനി സഭയുടെ മുസൂൽ രൂപതയുമാണ് നഷ്ടമായത്. ഇതിൽ മുസൂൽ രൂപതകൾ പൂർണമായും നഷ്ടമായി. അൽക്കോഷ് തിരികെ പിടിക്കാൻ ശ്രമം നടക്കുന്നുണ്ട്.

**നഷ്ടമായി എന്നു പറഞ്ഞാൽ എന്താണ് മനസ്സിലാക്കേണ്ടത് ?**

നമ്മുടെ ഇവിടുത്തെ പോലെയല്ല അവിടെ രൂപതകൾ. ഉദാഹരണമായി സുറിയാനി കത്തോലിക്കാ സഭയുടെ മുസൂൽ രൂപത എന്നാൽ കരക്കോഷ് എന്ന പ്രദേശം

കേന്ദ്രീകരിച്ചാണ്. അവിടുള്ള ഗ്രാമം ഒന്നായി രൂപത എന്നു പറയാം. അവിടുത്തെ മുഴുവൻ പേരും കത്തോലിക്കരാണ്. നാലഞ്ചു ഗ്രാമങ്ങളിൽ മുഴുവൻ ക്രിസ്ത്യാനികളാണ്. പ്രാന്ത പ്രദേശങ്ങളിൽ മുസ്‌ലീം സഹോദരങ്ങളും താമസിക്കും. അപ്പോൾ ഐസിസ് കടന്നു കയറ്റം ഉണ്ടാവുമ്പോൾ ഒരു ഗ്രാമം ഒന്നാകെ നഷ്ടമാകുകയാണ്. ജൂണിൽ അവർ മൂസുലിൽ വരുമ്പോൾ ആദ്യം അവരെ മയത്തിലുള്ള ഇടപെടലായിരുന്നു. ഇസ്ലാം മതം സ്വീകരിക്കണമെന്നും അല്ലാത്തപക്ഷം അവിശ്വാസി നൽക്കേണ്ട ഭീമമായ തുക നൽകണമെന്നു മായിരുന്നു അഭ്യർത്ഥന. ബോർഡറെല്ലാം അടച്ച് ഒരാഴ്ചക്കുള്ളിൽ അവരുടെ സ്വരം മാറി. അവിടം വിട്ടു പോകണമെന്നായി. ക്രിസ്ത്യൻ ഭവന ങ്ങളിലെല്ലാം തന്നെ അവർ നൂൻ മുദ്ര പതിപ്പിച്ചു. വീടുകൾ വിട്ടു പോയവരുടെ പക്കൽ നിന്നും കുപ്പിവെള്ളം വരെ പിടിച്ചു വാങ്ങി. രണ്ടായിരം കൊല്ലമായി അവിടെ താമസിച്ചു കൃഷി ചെയ്തു ജീവിച്ചവർക്കാണ് ഈ ദുർഗതി. ജീവൻ മാത്രം ബാക്കിയാവുന്ന അവസ്ഥ. അവരെല്ലാം കുർദിലേക്കും മറ്റുമാണ് പാലായനം ചെയ്തത്. (ഇത് പറഞ്ഞപ്പോഴേക്കും മോൺ. ജോർജ്ജിന്റെ കണ്ണുകൾ സജലങ്ങളായി). ഒരു രേഖകൾ പോലും കയ്യിൽ ഇല്ലാതെയാണ് അവർ പാലായനം ചെയ്യുന്നത്. സർക്കാരിനോട് ഒരു ആവശ്യത്തിന് പോലും സമീപിക്കാൻ പറ്റാത്ത അവസ്ഥ. സ്വന്തം നാട്ടിൽ അവർ ആരുമല്ലാതായി. ഇവരെല്ലാം പോകുന്നത് കണ്ട് ഒരു മുസ്ലീം സഹോദരൻ ചോദിച്ചു, എന്തിനാണ് ഇവരോട് ഇങ്ങനെ ചെയ്യുന്നത് എന്ന്. അദ്ദേഹത്തെ അപ്പോൾത്തന്നെ ഐസിസ് കാർ വെടിവച്ച് കൊന്നു. അതുകൊണ്ട് പിന്നീട് സഹായങ്ങൾ ചെയ്യാൻ നാട്ടുകാരും തയ്യാറാകാതെ ആയി. ഓടി രക്ഷപ്പെടാൻ ആകാതെ വീടുകളിൽ കഴിയുന്ന വൃദ്ധരുണ്ട്, ഒളിച്ചു കഴിയുന്ന കുടുംബങ്ങളുണ്ട്, അങ്ങനെ കഴിഞ്ഞിരുന്ന



വീടുകളിൽ നിന്ന് 100 ലധികം ക്രിസ്തീയ യുവതികളെയും ഇവർ തട്ടിക്കൊണ്ട് പോയി വിൽപ്പനക്ക് വച്ചിട്ടുണ്ട്.

**ക്രിസ്ത്യാനികൾക്ക് മാത്രമാണോ പീഡനം?**

അല്ല, ജൂലൈയിൽ അവർ മുസ്സൂലിൽ നിന്ന് പടിഞ്ഞാറോട്ട് ആക്രമണം തുടങ്ങി. അസ്സീദികൾ എന്ന വിഭാഗത്തിൽ പെട്ടവരായിരുന്നു അവിടുണ്ടാ യിരുന്നത്. അവരെല്ലാം ഒരു കുന്നിൻ മുകളി ലേക്കാണ് ഓടിപ്പോയത്. എന്നാൽ അവരെയെല്ലാം ഭീകരർ കൊന്നുകളഞ്ഞു. 5000 ത്തോളം പേർ കൊല്ലപ്പെട്ടതായാണ് കണക്കാക്കുന്നത്. 500 ഓളം സ്ത്രീകളും കുട്ടികളും തടവുകാരായിട്ടുണ്ട്. അവരെയാണ് പൊതുസ്ഥലങ്ങളിൽ വിൽക്കുന്നത്. കവചിത വാഹനങ്ങളിലും മറ്റും സംഘംങ്ങളായാണ് അവർ എത്തുന്നത്. മുസ്സൂലിൽ നിന്ന് കിഴക്കോട്ട് അവർ വരില്ലന്നാണ് ആദ്യം കരുതിയിരുന്നത്. കാരണം കുർദ്ദുകളുടെ സ്വതന്ത്ര ഭരണാധികാരമുള്ള സ്ഥലം ഉണ്ടായിരുന്നു. എന്നാൽ അതും സംഭവിച്ചു. മിതവാദികളായ ഇസ്ലാംമത വിശ്വാസികൾ പോലും വധിക്കപ്പെടുകയാണ്. പിടിക്കപ്പെട്ടിട്ടുള്ള അസീദി കളെയാണ് പലപ്പോഴും ഇവർ മനുഷ്യകവചങ്ങളായി ഉപയോഗിക്കുന്നത്. അതുകൊണ്ട് അമേരിക്കയ്ക്കും മറ്റ് വിമാനങ്ങളിലെത്തി ബോംബ് വർഷിച്ച് ഭീകരരെ തുരത്താൻ ആവില്ല. ഇടക്ക് ബോംബ് വർഷിച്ചപ്പോൾ അസീദികളെ മനുഷ്യ കവചങ്ങളാക്കുന്നത് കണ്ട് ഇറാക്കി പ്രധാനമന്ത്രി അത് നിർത്താൻ ആവശ്യപ്പെടുകയായിരുന്നു.

**എത്രത്തോളം ഭീകരർ ഉണ്ടാകും. എന്താണ് അവരുടെ ആക്രമണ രീതി?**

2000 ത്തോളം പേർ ആയിരുന്നു തുടക്കത്തിൽ ഉണ്ടായിരുന്നത്. അവർ കവചിത വാഹനങ്ങളിലും മറ്റും നിരനിരയായി എത്തും. മുസ്സൂലിലും മറ്റും ഇറാക്കി സൈന്യം ഇവരെ കണ്ട് ഭയന്നോടു കയായിരുന്നു. ഒരു വെടി പോലും ഉതിർക്കാതെ കീഴടങ്ങി. അവരുടെ ആയുധങ്ങളും വാഹനങ്ങളും മറ്റുമാണ് ഭീകരർ ഇപ്പോൾ ഉപയോഗിക്കുന്നത്. മൊസ്സൂൽ ബാങ്കിലെ മുഴുവൻ പണവും അവർ തട്ടിയെടുത്തു. ഇപ്പോൾ എണ്ണപ്പാടങ്ങളും അവരുടെ കൈകളിൽ ആയി. അവരുടെ പക്കൽ നിന്നും എണ്ണ വാങ്ങരുതെന്ന് ഒരു ധാരണ ഉണ്ടായിരുന്നു. എന്നാൽ പിന്നീട് നാട്ടുകാർ തന്നെ അവരുടെ പക്കൽ നിന്ന് എണ്ണ വാങ്ങി ഉപയോഗിക്കാൻ തുടങ്ങി. ബാഗ്ദാദിന്റെ വടക്ക് വരെ ഇവർ എത്തിയിട്ടുണ്ട്. ഇപ്പോൾ 12000 പേരിൽ കൂടുതൽ ഭീകര സംഘത്തിൽ ഉണ്ടെന്ന് അറിയുന്നു. ലേകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്ന് ഭീകരരെ സഹായിക്കാൻ സന്നദ്ധ പ്രവർത്തകരായി ആളുകൾ എത്തുന്നുണ്ട്.



**പാലായനം ചെയ്തവരുടെ അവസ്ഥ?**

ഇറാക്കിന്റെ വടക്ക് നിന്ന് തുടങ്ങി മദ്ധ്യഭാഗത്തേക്കാണ് ഭീകരർ കടന്നിരിക്കുന്നത്. ഓഗസ്റ്റ് 6 ന് രാത്രിയോടെ കടന്നുകയറ്റം ശക്തമായി. രാത്രി 2 മണിയോടെയാണ് അവിടെ നിന്ന് പാലായനം ചെയ്യുകയാണെന്ന് പറഞ്ഞ് മൊസ്സൂൽ ബിഷപ്പും മറ്റും സ്ഥാനപതി കാര്യാലയത്തിലേക്ക് വിളിച്ചത്. 120000 പേർ പാലായനം ചെയ്തിട്ടുണ്ട്. കുർദിലെ ഏർബിൽ, ദുമാക്, സുലൈമാനിയ എന്നിവടങ്ങളിലായി പാലായനം ചെയ്ത 25000 പേർ കഴിയുന്നു. ഏർബിൽ രൂപത കത്തീഡ്രലിന് മുന്നിൽ 3000 പേർ കഴിയുന്നുണ്ട്. വളരെ സമ്പന്നരായി കഴിഞ്ഞിരുന്നവരാണ് തറയിൽ ഷീറ്റ് വിരിച്ച് കിടക്കുന്നത്. ഇവരുടെ പ്രാഥമിക ആവശ്യങ്ങൾക്കുള്ള സൗകര്യം, ഭക്ഷണം എല്ലാം നേക്കണം. ഇനി തണുപ്പ് കാലമാണ് വരാൻ പോകുന്നത്. ഇപ്പോഴത്തേതിനേക്കാൾ പ്രശ്നമാണ് അതിശൈത്യം. ജോർദ്ദാൻ, ലബനൻ എന്നിവടങ്ങളിലേക്കും ആളുകൾ രക്ഷിക്കപ്പെട്ടിട്ടുണ്ട്. 250 പേരിൽ കൂടുതൽ ബാഗ്ദാദിലേക്കും വന്നിട്ടുണ്ട്.

**ഇറാക്കിൽ നിന്ന് ക്രിസ്ത്യാനികൾ എന്നന്നേക്കുമായി ഇല്ലാതാക്കപ്പെടുകയാണോ?**

അത്തരത്തിലേക്കാണ് കാര്യങ്ങൾ പോകുന്നത്. 2003-ൽ 15 ലക്ഷത്തോളം ക്രിസ്ത്യാനികൾ ഉണ്ടായിരുന്നു. 2003-ൽ സദ്ദാം പിടിക്കപ്പെട്ടതിന് ശേഷം സഭ പല പീഡനങ്ങളിലൂടെ കടന്നുപോയി. ഇറാക്കി ഭരണകൂടമല്ല പീഡിപ്പിക്കുന്നത്. രാജ്യം നമ്മെ സംരക്ഷിക്കാൻ ആവുന്നത് ചെയ്യുന്നുണ്ട്. അല്ലാതെയുള്ള പീഡനങ്ങളും ആക്രമണങ്ങളുമാണ് നടക്കുന്നത്. ബാഗ്ദാദ് എന്ന സ്ഥലത്ത് മാത്രം ഒരു പാത്രിയർക്കീസും അഞ്ച് ആർച്ച്ബിഷപ്പുമാരുമുണ്ട്. അത്രക്കും ഉണ്ടായിരുന്നു ക്രിസ്ത്യനികൾ. എന്നാൽ 2003-2010 വരെയുള്ള വർഷങ്ങളിൽ കൽദായ റീത്തിൽ നിന്ന് 9 വൈദികരെ തട്ടിക്കൊണ്ട് പോയിട്ടുണ്ട്. പീഡനകാലത്ത് പലരും പാലായനം ചെയ്തു. 10 ലക്ഷത്തോളം പേർ ഇങ്ങനെ ലോകത്തിന്റെ പല ഭാഗത്തേക്കും പോയി. ഇപ്പോൾ ഈ ആക്രമണത്തിൽ ഒന്നേകാൽ ലക്ഷം പേരും പാലായനം ചെയ്തു.

**വത്തിക്കാൻ സ്ഥാനപതി കാര്യാലയം എന്തെല്ലാം ചെയ്യുന്നുണ്ട്?**

പാലായനം ചെയ്തവരെ സംരക്ഷിക്കുന്ന പ്രവർത്തനങ്ങളുടെ ഏകോപനം ആണ് ഇപ്പോൾ പ്രധാനമായും നടത്തുന്നത്. പ്രതിമാസം 40 ലക്ഷം ഡോളർ വേണം സഹായങ്ങൾക്കായി. കുർദിസ്ഥാനിലുള്ള 25000 പേർക്ക് തല ചായ്ക്കാനായി പണിതീരാത്ത പല ഫ്ളാറ്റുകളും മറ്റും വാടകക്ക് വാങ്ങി അവിടെ താൽക്കാലികമായി മറച്ച് സൗകര്യങ്ങൾ ഒരുക്കുകയാണ്. ഇവർക്കെല്ലാം ആഹാരം നൽകുന്നുണ്ട്. ഒരു കുടുംബത്തിന് മാസച്ചെലവിന് 100 ഡോളറും വാടകയിനത്തിൽ 100 ഡോളറും നൽകാനാണ് ശ്രമിക്കുന്നത്. ലോകത്തിന്റെ പല ഭാഗങ്ങളിൽ നിന്നും സഹായം എത്തുന്നുണ്ട്. അത് ഏകോപിപ്പിക്കുകയാണ്. ലോകത്തോട് സത്യാവസ്ഥ വിളിച്ച് പറയുന്ന ഉത്തരവാദിത്വവും ഉണ്ട്. ഇസ്ലാമിക രാഷ്ട്രങ്ങൾ ഉൾപ്പെടെ എല്ലാവരും ഈ അതിക്രമങ്ങളെ അപലപിക്കുന്നുണ്ട്. എങ്കിലും ഇടപെടൽ ഇസ്ലാമിക രാജ്യങ്ങളിൽ നിന്ന് തന്നെ ഉണ്ടായാലേ ഇതിനെ നേരിടാനാകൂ. ഗ്രാമങ്ങൾ വിട്ട് ഓടിപ്പോയവരെ തിരികെ ഗ്രാമങ്ങളിൽ പുനരധിവസിപ്പിക്കണം എന്നതാണ് നമ്മുടെ മറ്റൊരാവശ്യം. മറ്റ് സ്ഥലങ്ങളിൽ ഇവരെ കൂട്ടമായി പുനരധിവസിപ്പിക്കാം എന്ന നിർദ്ദേശം ഉണ്ടെങ്കിലും അത് ഒരു സമൂഹം ഒന്നാകെ പെട്ടെന്ന് ശിഥിലമാകാനേ ഉപകരിക്കൂ. നമ്മുടെ കേരളത്തിലെ സഭകളുടെ പൈതൃക വേരുകൾ പേറുന്ന സഭകൾക്കാണ് ഈ അവസ്ഥ വന്നിരിക്കുന്നത്. നമ്മളും ക്രീയാത്മകമായി പ്രതകരിക്കേണ്ടതുണ്ട്. ലോകത്ത് നിന്നുതന്നെ ഭീകരവാദം ഇല്ലാതാകേണ്ടതുണ്ട്.



വിശേഷം

# ലൂമെൻ - 2014

റവ. ഫാ. ഡാനിയേൽ പൂവണ്ണത്തിൽ
(മാർ ഇവാനിയോസ് കോളേജ്, തിരുവനന്തപുരം.)

ഒരു സെക്യുലർ ക്യാമ്പസിന്റെ ചരിത്രത്തിൽ ഒരു പക്ഷെ ഇതാദ്യമായിരുന്നിരിക്കണം.

1300 ഓളം ചോരതിളപ്പുള്ള യുവതീ യുവാക്കന്മാർ പ്രാർത്ഥനയിൽ കരങ്ങൾ കൂപ്പിയും മിഴിയടച്ചും കരങ്ങളുയർത്തിയും അത്യുച്ചത്തിൽ സർവ്വശക്തനായ ദൈവത്തെ ആരാധിക്കുന്ന മൂന്നു ദിനങ്ങൾ. അവർക്കേറ്റവും മുന്നിൽ ആഗോള കത്തോലിക്കാ സഭയിലെ ഏറ്റവും പ്രായം കുറഞ്ഞ കർദ്ദിനാൾ അവരെക്കാൾ തീഷ്ണതയോടെയും താഴ്മയോടെയും ദൈവത്തെ ആരാധിക്കുകയും വചന പെരുമഴയ്ക്കു മുമ്പിൽ ധ്യാനപൂർവ്വം ഇരിക്കുകയും ചെയ്ത മൂന്നു ദിനങ്ങൾ.

ധ്യാനം നയിച്ചത് കേരള സഭയിലെ മഹാത്ഭുതങ്ങളിലൊന്നായ സെഹിയോൻ ടീം അട്ടപ്പാടി - ഫാ. സേവ്യർ ഖാൻ വട്ടായലിന്റെ നേതൃത്വത്തിൽ 2014 സെപ്തംബർ 26,27,28 മാർ ഈവാനിയോസ് വിദ്യാനഗറിലെ, മാർ ബസേലിയോസ് എഞ്ചിനീയറിംഗ് കോളേജ് ഓഡിറ്റോറിയത്തിൽ വച്ച്.

കുമ്പസാരമുൾപ്പെടെയുള്ള ആത്മീയ ശുശ്രൂഷകൾക്കായി 20 ഓളം വൈദികർ അറുപതോളം കൗൺസിലേഴ്സ്, ശുശ്രൂഷകൾക്കായി നൂറിലധികം അൽമായ പ്രേഷിതർ ആദ്യന്തം അഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവായുടെയും സാമുവേൽ മാർ ഐറേനിയോസ് തിരുമേനിയുടെയും നിറഞ്ഞ സാന്നിദ്ധ്യം, രണ്ടാം ദിനത്തിന്റെ മദ്ധ്യാഹ്നത്തിൽ കുന്നന്താനം ദൈവപരിപാലനാ ഭവനിലെ അംഗവിഹീനരായ കുഞ്ഞുമക്കളുടെ ചേട്ടൻമാരെ, ചേച്ചിമാരെ നിങ്ങൾ ഈശോയെ സ്നേഹിക്കണം എന്ന ഓർമ്മപ്പെടുത്തൽ ശ്രദ്ധേയമായിരുന്നു ഈ പ്രാർത്ഥനാ ദിനങ്ങൾ.

Lumen 2014 എന്ന് അവർ ഈ ആത്മീയ അനുഭവത്തിന് പേരിട്ടു. Lumen = പ്രകാശം. പ്രകാശം അതിന്റെ ഏറ്റവും നിർമലമായ ഉറവയോട് ചേർന്ന് സ്വീകരിച്ച് പ്രകാശിതരായി പ്രകാശിപ്പിക്കുവാൻ അവർ അങ്ങനെ പ്രചോദിതരായി. കെട്ട വെളിച്ചവും കരിന്തിരി കത്തുന്ന വിളക്കുകളും ബാക്കിയായ ഒരു അരണ്ട കാലത്തിന്റെ ഇരുട്ടിലേക്ക് ക്രിസ്തുവെന്ന മഹാജ്യോതിയും നെഞ്ചിലേറ്റി അവർ മടങ്ങിപ്പോയി.

Lumen 2014, സത്യത്തിൽ ആരുടെ സ്വപ്നമായിരുന്നു? മാർ ഈവാനിയോസ് വിദ്യാനഗറിൽ കാലു ചവിട്ടിയ അനേകർ അങ്ങനെയൊന്ന് ആഗ്രഹിച്ചിരുന്നെങ്കിലും ദൈവിക നിയോഗം ആത്മാവ് പ്രചോദിപ്പിച്ചത് അഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവയെ തന്നെ അങ്ങനെ ഏതാണ്ട് 8 മാസങ്ങൾക്കു മുമ്പേ തുടങ്ങിയ ആത്മീയ ഒരുക്കങ്ങൾ മാസങ്ങൾക്കു മുമ്പേ തുടങ്ങിയ മദ്ധ്യസ്ഥ പ്രാർത്ഥനകൾ തിങ്കളാഴ്ച മാർ ഈവാനിയോസ് കോളേജ് ചാപ്പലിലും ചൊവ്വാഴ്ച മാർ ഈവാനിയോസ് പിതാവിന്റെ കബറിലും അനേകം അൽമായ പ്രേഷിതർ ഈ നിയോഗവുമായി പ്രാർത്ഥനാ പൂർവ്വം ദിവ്യ കാരുണ്യ സന്നിധിയിൽ മുട്ടുമടക്കി. ആറ് ഹോസ്റ്റലുകളിൽ നടന്ന ഒരുക്ക ധ്യാനങ്ങൾ ക്ലാസ് മുറികൾ തോറും ചെറുപ്പക്കാർ കയറിയിറങ്ങി നടത്തിയ ഓറിയന്റേഷനുകൾ പ്രേഷിതർ പ്രാർത്ഥനാപൂർവ്വം നടത്തിയ ഇടപ്പെടലുകൾ- ഇവ ധ്യാനത്തിനു മുന്നോടിയായി ദൈവം ക്രമീകരിച്ചു.

26-ാം തീയതി വെള്ളിയാഴ്ച അഭിവന്ദ്യ കാതോലിക്കാബാവായുടെ ആമുഖ പ്രഭാഷണത്തോടെ ആരംഭിച്ച ധ്യാനം 29-ാം തീയതി ഞായറാഴ്ച വൈകിട്ട് പിതാവിന്റെ ഉപസംഹാര സന്ദേശത്തോടെ അവസാനിച്ചു. ക്രിസ്തുവെന്ന പിതാവിന്റെ പ്രതിഛായയിലേക്ക് വളരാൻ അദ്ദേഹം തന്റെ യുവതീ യുവാക്കന്മാരെ പ്രചോദിപ്പിച്ചു. പ്രതികൂലങ്ങൾക്കു നടുവിലും അടിപതറാതെ നിൽക്കുന്ന വിശ്വാസമാണ് ദു:ഖത്തിന്റെ പാനപാത്രം ഹല്ലേലൂയ്യാ പാടി വാങ്ങാൻ സഹായിക്കുന്നതെന്ന് ഓർമ്മിപ്പിച്ചു. സെഹിയോൻ ടീം ധ്യാനത്തിനു നേതൃത്വം നൽകി. കർത്താവിൽ ആനന്ദിക്കുക, അനുഗ്രഹത്തിന്റെ ജീവിതം, വിശുദ്ധരാവാനുള്ള വിളി, അനുതപിച്ച് അനുഗ്രഹത്തിലേക്ക്, സന്താനപുഷ്ടിയുള്ളവരായി പെരുകുക, ആത്മാവിലുള്ള ജീവിതം തുടങ്ങിയ വിഷയങ്ങളിൽ ക്ലാസുകൾ നൽകപ്പെട്ടു.

മാർ ഈവാനിയോസ് വിദ്യാനഗറിലെയും തിരുവനന്തപുരം പട്ടണത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും 1300 ഓളം യുവതീയുവാക്കന്മാർ Lumen 2014 ന്റെ ആശീർവാദം ഏറ്റു വാങ്ങി മടങ്ങി. മാർ ഈവാനിയോസ് വിദ്യാനഗറിലെ ക്യാമ്പസ് മിനിസ്ട്രിയുടെ ആഭിമുഖ്യത്തിലായിരുന്നു ധ്യാനം ക്രമീകരിച്ചത്. ക്യാമ്പസിലെ ബഹുമാനപ്പെട്ട വൈദികർ ഫാ. വിൽസൻ തട്ടാരുതുണ്ടിലിന്റെ നേതൃത്വത്തിൽ ശുശ്രൂഷകൾക്ക് നേതൃത്വം നൽകി.

Lumen 2014 ഒരു തുടക്കമാണ്. ക്യാമ്പസുകളിലെ യുവതീയുവാക്കന്മാരെ അന്വേഷിച്ചിറങ്ങുന്ന ക്രിസ്തു സ്നേഹത്തിന്റെ വർത്തമാനകാല സാക്ഷ്യം. വരും വർഷങ്ങളിലും ഈ ശുശ്രൂഷ അവർക്കറിയപ്പെടും എന്ന അഭിവന്ദ്യ കാതോലിക്കാബാവായുടെ വാഗ്ദാനമായിരുന്നു ഈ മഹാ സംഗമത്തിൽ നിന്ന് പിരിയുമ്പോൾ പങ്കെടുത്തവർക്ക് പ്രതീക്ഷയായി കൂടെപ്പോയത്. സുവിശേഷത്തിന്റെ ആനന്ദം തുടരും എന്ന സുസ്ഥിര വാഗ്ദാനം.

# അഭിനന്ദനങ്ങൾ

## ഡോക്ടറേറ്റ് നേടി



റോമിലെ ഓറിയന്റൽ ഇൻസ്റ്റിസ്റ്റ്യൂട്ടിൽ നിന്നും പൗരസ്ത്യ കാനൻ നിയമത്തിൽ ഡോക്ടറേറ്റ് നേടിയ തിരുവനന്തപുരം മേജർ അതിരൂപതാംഗം **റവ. ഫാ. ജോർജ്ജ് തോമസ് കൊച്ചുവിളയിൽ.**



റോമിലെ സെന്റ് ജോൺസ് ലാറ്ററൻ യൂണിവേഴ്സിറ്റിയിൽ നിന്നും തത്വശാസ്ത്രത്തിൽ ഡോക്ടറേറ്റ് നേടിയ ബത്തേരി രൂപതാംഗം **റവ. ഫാ. കുര്യാക്കോസ് ചെറുപുഴത്തോട്ടത്തിൽ.**



കൊടൈക്കനാൽ മദർ തെരേസ യൂണിവേഴ്സിറ്റിയിൽ നിന്നും മനഃശാസ്ത്രത്തിൽ ഡോക്ടറേറ്റ് നേടിയ മേരിമക്കൾ സെന്റ് മേരീസ് പ്രോവിൻസ് അംഗം **റവ. സി. ജർമ്മയിൻ ഡി.എം**



## കത്തോലിക്കർ രക്ഷിതരോ?

തിരുവനന്തപുരം മേജർ അതിരൂപതാംഗമായ **വെരി റവ. ഫാ. വർഗ്ഗീസ് നടുതല** രചിച്ച **കത്തോലിക്കർ രക്ഷിതരോ** എന്ന പുസ്തകത്തിന്റെ മൂന്നാം പതിപ്പ് സെന്റ് പോൾസ് പബ്ലിക്കേഷൻസ് പ്രസിദ്ധീകരിച്ചിരിക്കുന്നു.
പട്ടം സെന്റ് ഇഗ്നേഷ്യസ് ബുക്ക് സ്റ്റാളിൽ ഈ പുസ്തകം ലഭിക്കുന്നതാണ്.

## സഭയുടെ കെട്ടുപണിയിൽ പങ്കാളികളാകാം

### വായിക്കുക — വരിക്കാരാകുക — പ്രചരിപ്പിക്കുക



# ക്രൈസ്തവ കാഹളം

മലങ്കരസുറിയാനി കത്തോലിക്കാ സഭയിലെ പ്രഥമ പ്രസിദ്ധീകരണം.

**ഏറെ പുതുമകളോടെ, പുതിയ പംക്തികളോടെ, കെട്ടിലും മട്ടിലും ആകർഷകമായി എല്ലാ കുടുംബങ്ങളിലേക്കും.**

